മാർച്ച് 2021

# ക്രൈസ്തവ കാഹളം

## വിശുദ്ധ യൗസേപ്പിന്റെ വർഷം





## അനുഗ്രഹീതമായ വലിയ നോമ്പ്

## നാടാർ സംവരണം യാഥാർത്ഥ്യമായി



ചേടിയത്ത് മൽപാനച്ചൻ
ഇനി ഓർമ്മകളിൽ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ജാഗരണത്തിലും വിശപ്പിലും ശുദ്ധതയിലും ജ്ഞാനത്തിലും ദീർഘക്ഷമയിലും ദയയിലും പരിശുദ്ധാത്മാവിലും നിഷ്കളങ്കസ്നേഹത്തിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

## കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ്
## കതോലിക്കാ ബാവാക്ക്
## ബിഷപ് ജറോം സ്മാരക ഗുഡ്സമരിറ്റൻ പുരസ്കാരം



ദൈവദാസൻ ബിഷപ് ജറോം ഫെർണാണ്ടസിന്റെ ഓർമ്മയ്ക്കായി ഏർപ്പെടുത്തിയ
ഗുഡ്സമരിറ്റൻ പുരസ്കാരം കൊല്ലം ബിഷപ് ഡോ. പോൾ ആന്റണി മുല്ലശ്ശേരി
കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാക്ക് സമ്മാനിക്കുന്നു.
ഫാ. ജോളി എബ്രഹാം, ബിന്ദു കൃഷ്ണ, എം. കെ. പ്രേമചന്ദ്രൻ എം. പി.
മന്ത്രി ജെ. മേഴ്സിക്കുട്ടിയമ്മ, ഷിബു ബേബി ജോൺ
റവ. ഡോ. റൊമാൻസ് ആന്റണി എന്നിവർ സമീപം

ക്രൈസ്തവ കാഹളം

ക്രൈസ്തവ കാഹളം
മാർച്ച് – 2021 വാല്യം 82 ലക്കം 3

# ഉള്ളടക്കം






രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പുവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

## എഡിറ്റോറിയൽ

# തച്ചന്റെ മകൻ

യേശുവിന്റെ പരസ്യജീവിതകാലത്ത് അവന്റെ വാക്കുകളിലും പ്രവൃത്തികളിലും വിശ്വസിക്കാത്തതിനും തള്ളിപ്പറയുന്നതിനും കണ്ടെത്തിയ കാരണങ്ങളിലൊന്ന് അവൻ തച്ചന്റെ മകനായിരുന്നു എന്നുള്ളതാണ്. തൊഴിലിന്റെ പ്രത്യേകതകൾ അനുസരിച്ച് വ്യക്തിയെ അതിഭാവത്തോടെ വിലയിരുത്തുന്ന രീതി എല്ലാ കാലഘട്ടങ്ങളിലും പ്രബലമായിരുന്നു. എന്നാൽ കർത്താവ് ഉപമകളിലൂടെയും ഉദാഹരണങ്ങളിലൂടെയും സുവിശേഷം പറഞ്ഞപ്പോൾ രാജാവ് മുതൽ ചുങ്കം പിരിക്കുന്നവൻ വരെ വിവിധങ്ങളും വ്യത്യസ്തങ്ങളുമായ തൊഴിൽ ചെയ്യുന്നവർ പരാമർശിക്കപ്പെടുന്നതിന് ഇടയായി. സ്വന്തം വളർത്തു പിതാവിന്റെ അധ്വാനത്തിന്റെയും സമർപ്പണത്തിന്റെയും തൊഴിലിനോടുള്ള ആത്മാഭിമാനത്തിന്റെയും മനോഹര മാതൃകകൾ കണ്ടാണ് കർത്താവ് നസ്രത്തിലെ തന്റെ ഭവനത്തിൽ വളർന്നു വന്നത്. അതുകൊണ്ടുതന്നെ യേശുവിന് എല്ലാ തൊഴിലിനോടും തൊഴിലാളികളോടും സവിശേഷമായ ബന്ധവും അടുപ്പവും ഉണ്ടായിരുന്നു. തന്റെ ശിഷ്യ ഗണത്തിൽ മീൻ പിടുത്തക്കാരും ചുങ്കം പിരിക്കുന്നവരും മറ്റ് പല ജോലികൾ ചെയ്തിരുന്നവരും ഉണ്ടായിരുന്നു.

വി. യൗസേപ്പിനെക്കുറിച്ച് പരാമർശിക്കപ്പെടുന്ന ചില അപൂർവ്വ ഭാഗങ്ങൾ വിശുദ്ധ വചനത്തിലുണ്ട്. നീതിമാനെന്നും, തച്ചനെന്നും വിളിക്കപ്പെടുമ്പോൾ വി. യൗസേപ്പിന്റെ പൂർണ്ണ ചിത്രമാണ് നമ്മുടെ മുൻപിൽ വെളിവാക്കപ്പെടുന്നത്. കഠിനാധ്വാനിയായ വി. യൗസേപ്പ് ദൈവികമായി തന്നിൽ ഭരമേൽപ്പിക്കപ്പെട്ടിട്ടുള്ള ഉത്തരവാദിത്വങ്ങളോട് സന്ധിയില്ലാത്ത സമർപ്പണമാണ് നൽകിയിട്ടുള്ളത്. ജീവിത പ്രാരാബ്ദങ്ങളുടെ നടുവിലും തീരുമാനം എടുക്കാൻ കഴിയാത്ത സാഹചര്യങ്ങളുടെ സമ്മർദ്ദത്തിലും തന്റെ നീതിബോധത്തെ അദ്ദേഹം പണയപ്പെടുത്തിയിട്ടില്ല. കുടുംബ ജീവിതത്തിന്റെ അദ്ധ്വാനങ്ങളിലും ഉത്തരവാദിത്വങ്ങളിലും മാതൃകയും മദ്ധ്യസ്ഥനുമാണ് വി. യൗസേപ്പ്. 150 വർഷങ്ങൾക്ക് മുമ്പ് വി. യൗസേപ്പിനെ പരിശുദ്ധ സഭയുടെ സംരക്ഷകനായി പ്രഖ്യാപിക്കുമ്പോൾ സഭയുടെ അടിസ്ഥാനമായ കുടുംബങ്ങൾക്കാണ് ആ പുണ്യ പിതാവ് പ്രചോദനവും സംരക്ഷകനുമായി തീർന്നത്. 150 വർഷങ്ങൾ പിന്നിടുമ്പോൾ ലോകം ആത്മീയമായ ക്ഷാമത്തിന്റെയും ദാഹത്തിന്റെയും കടുത്ത യാഥാർത്ഥ്യങ്ങളിലൂടെ കടന്നു പോവുകയാണ്. ചുറ്റുപാടുകൾ തിന്മയുടെ നിഴലിലും മരണത്തിന്റെ താഴ്വരയിലുമാണ്. ഇവിടെ  മനുഷ്യൻ ആരുടെ പക്കലേക്ക് തിരിയും എന്ന ആകുലതയിലാണ്.  വി. ബൈബിളിൽ പഴയനിയമത്തിൽ ഫറവോയുടെ ധാന്യകലവറയുടെ കാര്യസ്ഥനായിരുന്നു യാക്കോബിന്റെ മക്കളിൽ ഒരുവനായ യൗസേപ്പ്. ക്ഷാമകാലത്ത് ജനം മുഴുവൻ യൗസേപ്പിന്റെ പക്കലേക്കാണ് പോയത്. വി. യൗസേപ്പ് പിതാവ് ഈ കാലഘട്ടത്തിൽ ദൈവകൃപയുടേയും സ്വർഗ്ഗീയ സമ്പത്തിന്റെയും കാര്യവിചാരകനാണ്. കുടുംബങ്ങൾ വീണ്ടും വി. യൗസേപ്പിന്റെ പക്കലേക്ക് പോകേണ്ട സമയം സമാഗതമായിരിക്കുന്നു. തിന്മ നിറഞ്ഞ ലോകവ്യാപാരങ്ങളിൽ നിന്നും നമ്മുടെ കുടുംബങ്ങളെ സംരക്ഷിക്കുവാൻ വി. യൗസേപ്പിന്റെ പക്കലേക്ക് നമുക്ക് തിരിയാം!



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

പിതൃമൊഴി



# പിതാവിന്റെ ഹൃദയം

2020 ഡിസംബർ 8-ാം തീയതി പരിശുദ്ധ ദൈവമാതാവിന്റെ അമലോത്ഭവ തിരുന്നാൾ മുതൽ ഒരു വർഷക്കാലം സാർവ്വത്രിക സഭയിൽ പരി. ഫ്രാൻസിസ് മാർപാപ്പ വി.യൗസേപ്പിന്റെ വർഷമായി ആചരിക്കുന്നതാണെന്ന് പ്രഖ്യാപിച്ചിരിക്കുകയാണ്. 'പാത്രിസ് കോർദെ- പിതാവിന്റെ ഹൃദയത്തോടെ' എന്ന അപ്പസ്തോലിക ലേഖനം വഴിയായിട്ടാണ് വിശ്വാസ സമൂഹത്തെ പരി. പിതാവ് ഈ കാര്യം അറിയിച്ചിട്ടുള്ളത്. 7 ഖണ്ഡികകളിലായി വി.യൗസേപ്പിന്റെ പിതൃത്വത്തിന്റെ വിവിധ മാനങ്ങളെ പരി. പിതാവ് ഇതിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. ആഗോള കത്തോലിക്കാ സഭയുടെ മധ്യസ്ഥനായി വി. യൗസേപ്പിനെ 9-ാം പീയുസ് മാർപാപ്പ പ്രഖ്യാപിച്ചതിന്റെ 150-ാമത് വാർഷിക വേളയിലാണ് വി. യൗസേപ്പിന്റെ സ്മരണയിൽ സഭയൊന്നാകെ പുനർ സമർപ്പണം ചെയ്യുവാൻ പരി. ഫ്രാൻസിസ് മാർപാപ്പ ആഹ്വാനം ചെയ്തിരിക്കുന്നത്. ഇതിനോടൊപ്പം കത്തോലിക്കാ സഭ കുടുംബ വർഷമായും ആചരിക്കുന്നു. കുടുംബങ്ങളിലാണ് പിതൃത്വം കൈയ്യാളുന്നത്. യേശുവിനെ ഒരു പിതാവിന്റെ ഹൃദയത്തോടെ സ്നേഹിച്ച വി. യൗസേപ്പ് നമ്മുടെ ഹൃദയങ്ങളിലേക്ക് ആ പരിശുദ്ധ സ്നേഹമാണ് ഒഴുക്കിത്തരുന്നത്. പരി. കന്യകാ മറിയവും ഉണ്ണിയേശുവും ഉൾപ്പെടുന്ന തിരുകുടുംബത്തിന്റെ പരിപാലനവും സംരക്ഷണവും സവിശേഷമായ വിധത്തിൽ നിർവഹിച്ച വി. യൗസേപ്പ് ഏത് കാലഘട്ടത്തിനും കുടുംബങ്ങളുടെ സംരക്ഷണം ഏറ്റെടുത്തിരിക്കുന്നവർക്ക് അഭയവും കോട്ടയുമാണ്. മനുഷ്യരാശിക്കുവേണ്ടി സ്വർഗ്ഗം തയ്യാറാക്കിയ രക്ഷാകര പദ്ധതിയിൽ നിശബ്ദ സാന്നിധ്യമായി കാണപ്പെടുന്ന യൗസേപ്പ് പിതാവ് തങ്ങളുടെ ജീവിതത്തിലൂടെ കുടുംബങ്ങൾക്കു വേണ്ടി ആരവങ്ങളില്ലാതെ നിസ്വാർത്ഥമായി ആത്മസമർപ്പണം ചെയ്തിട്ടുള്ള അനേകർക്ക് മാതൃകയും പ്രേരക ശക്തിയുമാണ്.

പഴയനിയമത്തിൽ നാം ഇപ്രകാരം വായിക്കുന്നു "ജോസപ്പിന്റെ അടുത്തേക്ക് പോകുക, അവൻ നിങ്ങളോട് പറയുന്നതു പോലെ ചെയ്യുക" (ഉൽപത്തി 41:55). ക്ഷാമകാലത്ത് ഈജിപ്തിലെ രാജാവായ ഫറവോ ധാന്യത്തിനായി തന്റെ പക്കൽ എത്തിയ ആളുകളോട് പറഞ്ഞതാണീ വാക്കുകൾ. ആത്മീയമായ വലിയ ക്ഷാമത്തിന്റെ ഒരു കാലഘട്ടത്തിലൂടെയാണ് നാം കടന്നു പോകുന്നത്. ഈ കാലഘട്ടത്തിന്റെ ആത്മീയ ക്ഷാമം പരിഹരിക്കുവാൻ ദൈവീക സമ്പത്ത് സ്വന്തമാക്കുവാൻ ദൈവം

നമ്മുടെ മധ്യേ പ്രതിഷ്ഠിച്ചിരിക്കുന്ന കാര്യ വിചാരിപ്പുകാരനാണ് വി. യൗസേപ്പ്. നീതിമാനായ യൗസേപ്പിനെ അവന്റെ ഭയാശങ്കകളുടെ സമയത്ത് സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട് സ്വർഗ്ഗം അത് ദൂരീകരിക്കുന്ന കാര്യം നാം സുവിശേഷത്തിൽ വായിക്കുന്നുണ്ട്. ഇതുകൊണ്ട് എന്താണ് നാം മനസിലാക്കേണ്ടത്. അവന്റെ തീരുമാനങ്ങളിൽ നിന്ന് അവനെ പിൻതിരിപ്പിക്കുക മാത്രമല്ല, അടയാളങ്ങളിലൂടെ ദൈവഹിതം സ്ഥിരീകരിക്കുകയാണ് സ്വർഗ്ഗം ചെയ്തത്. ദൈവത്തിന്റെ രക്ഷാകര പദ്ധതിയിൽ വി. യൗസേപ്പിനുള്ള പ്രത്യേകമായ പങ്കിനെ സ്വർഗ്ഗം അടിവരയിട്ട് പ്രഖ്യാപിക്കുകയാണിവിടെ. വി. യൗസേപ്പ് പിതാവിന്റെ വർഷം നമ്മുടെ കുടുംബങ്ങളുടെ നവീകരണത്തിനും ആത്മവിശുദ്ധീകരണത്തിനും ഉപകരിക്കട്ടെ. സന്തോഷത്തോടെ നിലനിൽക്കുന്ന കുടുംബങ്ങളാണ് സഭയുടെ എക്കാലത്തെയും ശക്തി.

ദൈവഹിതം എന്തെന്ന് തിരിച്ചറിയുവാൻ ദൈവബന്ധം നമുക്കാവശ്യമുണ്ട്. ദൈവഹിതം നിറവേറ്റുന്നവനെ/വളെ സ്വർഗ്ഗവും ഭൂമിയും ഒന്നുപോലെ വിളിക്കും: നീതിമാൻ! നീതിക്കെതിരെ ദൈവം ഒരുനാളും പ്രവർത്തിക്കയില്ല. അനീതിയാകട്ടെ ദൈവബന്ധമില്ലാത്തവന്റെ പ്രവർത്തന ശൈലിയും! നാം ഏതുവഴി തെരഞ്ഞെടുക്കണം? ദൈവനീതിയുടെ പക്ഷമോ? അതോ ലോകത്തിന്റെ നടപ്പു ശൈലിയോ?

പിതൃസ്നേഹത്തോടെ വി. യൗസേപ്പു പിതാവിനെപ്പോലെ കുടുംബത്തും അയൽക്കാരുടെ ഇടയിലും ദൈവ സമക്ഷവും നമുക്ക് ജീവിക്കുവാൻ ശ്രമിക്കാം. ദൈവം നീതിമാന്റെ കൂടെയാണ് എന്നത് ഓർമ്മയിൽ സജീവമായി നിലനിർത്താം.

അനുഗ്രഹകരമായ വലിയ നോമ്പിലൂടെ നാം കടന്നുപോകുന്നു. നമ്മുടെ കർത്താവിന്റെ പീഡാനുഭവവും കുരിശുമരണവും അവിടുത്തെ മഹത്വത്തോടെയുള്ള ഉത്ഥാനവും ഏറ്റവും തീവ്രമായി അനുസ്മരിക്കുന്ന കാലഘട്ടമാണല്ലോ ഇത്. അനുതാപത്തിന്റെയും പ്രായശ്ചിത്തത്തിന്റെയും പ്രാർത്ഥനയുടെയും നാളുകളാണിത്. കണ്ണുകൾ ദൈവത്തിങ്കലേക്ക് ഉയർത്താം...അവങ്കലേക്ക് നോക്കിയവരെല്ലാം പ്രകാശിതരായി. നെടുവീർപ്പും നിലവിളികളും സ്വർഗ്ഗത്തോളം ഉയരട്ടെ... പ്രത്യാശയോടെ നോമ്പ് ആചരിച്ച് ഉത്ഥാനത്തിന്റെ മഹത്വത്തിലേക്ക് നമുക്ക് പ്രവേശിക്കാം!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# പിതാവിന്റെ ഹൃദയത്തോടെ

## വി. യൗസേപ്പിന്റെ വർഷ ചിന്തകൾ



**റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ**

**ആമുഖം**

അനന്തമായ ദൈവകൃപയും ആത്മീയ വരപ്രസാദങ്ങളും വിശ്വാസികളുടെ ജീവിതത്തിലേക്ക് പ്രവഹിക്കുന്ന അവസരങ്ങളാണ് വിശുദ്ധ ഗ്രന്ഥാധിഷ്ഠിതമായി സഭ ആചരിക്കുന്ന വ്യത്യസ്ത ജൂബിലി വർഷങ്ങൾ. സഭാസമൂഹങ്ങളുടെ ആത്മീയ ജീവിത നവീകരണത്തിന് അനിവാര്യമായ ഇത്തരം സന്ദർഭങ്ങൾ ശ്രദ്ധയോടും നിഷ്ഠയോടും നല്ല ഒരുക്കത്തോടെയും സഭ നടപ്പാക്കുന്ന കാര്യപരിപാടികളാണ്. കേവലം ബാഹ്യമായി നടത്തുന്ന ആചാരാനുഷ്ഠാനങ്ങൾക്കപ്പുറം നമ്മുടെ ക്രിസ്തീയ ജീവിതത്തിന്റെ ആന്തരീക ചൈതന്യം അരക്കിട്ടുറപ്പിക്കുന്നതിനുള്ള ഉപാധികളാണ് ഈ ആത്മീയ ആഘോഷങ്ങൾ. ഈ അടുത്ത കാലത്ത് 2015 ഡിസംബർ 8-മുതൽ ഒരു വർഷക്കാലം "കരുണയുടെ വർഷമായി" സഭാ ചരിത്രത്തിൽ ആദ്യമായി രണ്ടു മാർപ്പാപ്പാമാർ ഒരുമിച്ചു ചേർന്ന് ഉത്ഘാടനം ചെയ്യുകയുണ്ടായി. ക്രിസ്തുവിന്റെ കരുണയുടെ കാണപ്പെടുന്ന പ്രതീകങ്ങളായി സഭാസന്താനങ്ങളെ രൂപാന്തരപ്പെടുത്തുക എന്നതായിരുന്നു ഈ വർഷാചരണത്തിന്റെ പ്രധാന ഉദ്ദേശം. ഇത് കൂടാതെ വി. പൗലോസിന്റെ വർഷം (2008) പുരോഹിത വർഷം (2009) വിശ്വാസ വർഷം (2012) സമർപ്പിതവർഷം (2015) എന്നിങ്ങനെ സാഹചര്യത്തിന്റെ അനിവാര്യത അനുസരിച്ചു വിവിധ വിഷയങ്ങളെ അടിസ്ഥാനപ്പെടുത്തി ആത്മസമർപ്പണത്തോടെ ഒരു സഭയായി ഒരുമിച്ച് നാം പ്രാർത്ഥിച്ചു ധ്യാനിക്കാറുണ്ട്. അങ്ങനെ സഭയുടെ രണ്ടായിരം വർഷത്തെ ചരിത്രത്തിൽ ആദ്യമായി 2020 ഡിസംബർ 8 മുതൽ 2021 ഡിസംബർ 8 വരെയുള്ള ഒരു വർഷക്കാലം യൗസേപ്പിതാവിന്റെ വർഷമായി സഭ കൊണ്ടാടുന്നു. ഈ വർഷാചരണത്തെക്കുറിച്ചു ഫ്രാൻസിസ് മാർപ്പാപ്പയുടെ ചിന്തകളും അതിനോടനുബന്ധിച്ചുള്ള സഭയുടെ ആത്മീയ കർമ്മപരിപാടികളും വിശുദ്ധ ഗ്രന്ഥത്തിൽ യൗസേപ്പിതാവിനെക്കുറിച്ചു പറയുന്ന വേദഭാഗങ്ങളുടെ വിശകലനവുമാണ് ഈ ലേഖനം ലക്ഷ്യം വയ്ക്കുന്നത്.

**മാർപ്പാപ്പയുടെ അപ്പസ്തോലിക ലേഖനം**

"പിതാവിന്റെ ഹൃദയത്തോടെ" (പാത്രിസ് കോർദെ) എന്ന അപ്പസ്തോലിക ലേഖനത്തിലൂടെഫ്രാൻസിസ് മാർപ്പാപ്പ 2020 ഡിസംബർ 8 മാതാവിന്റെ അമലോത്ഭവ തിരുന്നാൾ മുത




ലുള്ള ഒരു വർഷക്കാലം വി. യൗസേപ്പിന്റെ വർഷമായി ആചരിക്കുന്നതാണെന്ന് പ്രഖ്യാപിച്ചു. വി. പീയൂസ് ഒൻപതാം മാർപ്പാപ്പ യൗസേപ്പിതാവിനെ ആഗോള കത്തോലിക്കാ സഭയുടെ മധ്യസ്ഥനായി പ്രഖ്യാപിച്ചതിന്റെ നൂറ്റിയമ്പതാം വാർഷികാഘോഷവേളയിലാണ് ഈ പ്രഖ്യാപനം ഉണ്ടായിരിക്കുന്നത്. പിതൃത്വം കയ്യാളുന്ന എല്ലാവർക്കും മാതൃകയും കുടുംബഭാരം ചുമലിലേറ്റിയിരിക്കുന്ന പിതൃസ്ഥാനീയരായ സർവ്വരും സ്നേഹത്തോടെ സമീപിക്കേണ്ടുന്ന ഒരു നിത്യമധ്യസ്ഥനുമായിട്ടാണ് യൗസേപ്പിതാവിനെ ദൈവം നമുക്ക് നൽകിയിരിക്കുന്നത്. യേശുവിനെ ഒരു "പിതാവിന്റെ ഹൃദയത്തോടെ" സ്നേഹിച്ച യൗസേപ്പിതാവിനെ നമ്മുടെ ഹൃദയങ്ങളിൽ മക്കളുടെ മനോഭാവത്തോടെ ഏറ്റുവാങ്ങി വിശ്വാസികൾ യേശുവാഹകരായി തീരുന്നതിനുള്ള ഒരു ആഹ്വാനമാണ് ഈ വർഷാചരണത്തിന്റെ പിന്നിലുള്ള ചേതോവികാരം. കൂടാതെ ഇന്നത്തെ ലോകം അഭിമുഖീകരിക്കുന്ന പ്രത്യേകമായ സ്ഥിതി വിശേഷങ്ങളിൽ തിരുക്കുടുംബത്തിന്റെ കാവൽക്കാരനായ യൗസേപ്പിതാവിന്റെ മധ്യസ്ഥതയിൽ നമുക്കാവശ്യമായ ആത്മീയ അനുഗ്രഹങ്ങൾ നേടിയെടുക്കുന്നതിനുള്ള ഒരു അസുലഭ അവസരം കൂടിയാണ് ഇപ്പോൾ കരഗതമായിരിക്കുന്നത്.

തിരുക്കുടുംബത്തിന്റെ സംരക്ഷണവും പരിപാലനവും ദൈവീകമായി നിർവഹിച്ച യൗസേപ്പിതാവിന്റെ അസാധാരണ സമർപ്പണം ഇന്നത്തെ കോവിഡ്-19 മഹാമാരിയുടെ കെടുതികളിൽ പെട്ടുഴലുന്ന മനുഷ്യവംശത്തെ കൈപിടിച്ചുയർത്താനായി ആത്മസമർപ്പണം ചെയ്തിരിക്കുന്ന അനേകരെ അനുസ്മരിക്കുന്നതിനുള്ള അവസരമാണെന്ന് ആമുഖമായി പറഞ്ഞുകൊണ്ടാണ് മാർപ്പാപ്പ ഈ തിരുവെഴുത്തു ആരംഭിക്കുന്നത്. ക്രിസ്തീയ വിശ്വാസികൾ മുൻപേ അനുഭവിച്ചറിഞ്ഞ യൗസേപ്പിതാവിന്റെ മനുഷ്യരക്ഷയ്ക്കായുള്ള സഹവർത്തിത്വത്തിന്റെ ആഴവും വ്യക്തിപരമായതുമായ ഒരു വിശകലനമാണ് മാർപ്പാപ്പ ഇവിടെ നടത്തുന്നത്. രക്ഷാകര ചരിത്രത്തിലെ നിശബ്ദ സാന്നിധ്യമായി അറിയപ്പെടുന്ന യൗസേപ്പിതാവ് നമ്മുടെ ജീവിതത്തിൽ കണ്ടുമുട്ടുന്ന, നമ്മുടെ കുടുംബങ്ങളിൽ വസിക്കുന്ന, തങ്ങളുടെ ജീവിതം വിശ്വസ്തതയോടെ ജീവിക്കാൻ ശ്രമിക്കുന്ന, അനേകം നിശബ്ദ ജീവിതങ്ങളുടെ ആധികാരിക പ്രതിനിധികൂടിയാണ്.

**അപ്പസ്തോലിക ലേഖനത്തിന്റെ സംഗ്രഹം**

ഏഴ് ശീർഷകങ്ങളിലൂടെ യൗസേപ്പിതാവിന്റെ പിതൃത്വത്തിന്റെ വിവിധ മാനങ്ങളെ "പിതാവിന്റെ ഹൃദയത്തോടെ" എന്ന അപ്പസ്തോലിക ലേഖനത്തിൽ ഫ്രാൻസിസ് മാർപ്പാപ്പ ഉൾക്കൊള്ളിച്ചിരിക്കുന്നു. ഇത് ഒരു പിതാവെന്ന നിലയിൽ ക്രിസ്തുവുമായി വി. യൗസേപ്പിനുണ്ടായിരുന്ന ഉറ്റ ബന്ധത്തിന്റെ അടിസ്ഥാനത്തിൽ മാർപ്പാപ്പ രൂപപ്പെടുത്തിയെടുത്ത ചിന്തകൾ കൂടിയാണ്. (ചുവടെ കൊടുത്തിരിക്കുന്ന വിവരണങ്ങൾ മാർപ്പാപ്പയുടെ ആശയങ്ങൾ പൂർണ്ണമായും ഉൾക്കൊണ്ടുകൊണ്ട് ഭാഷാപരമായി ലളിതവൽക്കരിച്ചിട്ടുണ്ട്. ഇത് ഒരു പദാനുപദ വിവരണമോ, വ്യാഖ്യാനമോ അല്ലാത്തതിനാൽ കൂടുതൽ കൃത്യത ആവശ്യമുള്ളവർ മലയാളം ഉൾപ്പെടെ വിവിധ ഭാഷകളിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന അപ്പസ്തോലിക ലേഖനം വായിക്കാൻ ശ്രമിക്കേണ്ടതാണ്).

ഒരു വത്സല പിതാവ്: യേശുവിന്റെ വളർത്തു പിതാവും മറിയത്തിന്റെ ജീവിത പങ്കാളിയും ആയതിനാൽ തന്നെ രക്ഷാകര പദ്ധതിയിൽ നിർണ്ണായക സ്ഥാനമാണ് വി. യൗസേപ്പിനുള്ളത്. വി. കൊച്ചുത്രേസ്യയെപ്പോലെയുള്ള വിശുദ്ധർ തങ്ങളുടെ ആത്മീയ ആവശ്യങ്ങളുടെ നിവർത്തീകരണത്തിനായി പിതൃതുല്യ സ്നേഹത്തോടെ വി. യൗസേപ്പിന്റെ മാധ്യസ്ഥം തേടിയിരുന്നു. ഈജിപ്തിലെ ഫറവോ രാജാവ് അവിടുത്തെ വലിയ ക്ഷാമ കാലത്ത് ഭക്ഷ്യധാന്യത്തിനായി തന്റെ അടുത്ത് വന്നിരുന്നവരോട് പറഞ്ഞത് "ജോസഫിന്റെ അടുത്തേക്ക് ചെല്ലുക, അവൻ നിങ്ങളോട് പറയുന്നതുപോലെ ചെയ്യുക" (ഉല്പ. 41:55) എന്നാണ്. അതുപോലെ പുതിയനിയമത്തിൽ വി. യൗസേപ്പിന്റെ സമീപത്തേക്ക് നമ്മുടെ ആത്മീയ ക്ഷാമകാലത്ത് ദൈവീക സമ്പന്നത നേടുന്നതിനായി മധ്യസ്ഥ പ്രാർത്ഥനയുമായി വിശ്വാസികൾക്ക് സമീപിക്കാവുന്നതാണ്.

ആർദ്രതയും സ്നേഹവുമുള്ള പിതാവ്: യേശു അനുദിനം "ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിലും" (ലൂക്കാ. 3:52) വളരുന്നത് നേരിട്ടു കണ്ട പിതാവാണ് വി. യൗസേപ്പ്. ഇസ്രായേൽ ജനത്തെ പിതാവായ ദൈവം അനുദിനം



കൈപിടിച്ചു നടത്തിയതുപോലെ ശിശുവായ യേശുവിനെ കൈപിടിച്ചു നടത്താനും അവന്റെ കവിളിൽ തലോടാനും ചുടുചുംബനം നൽകാനും അവനോടൊപ്പമിരുന്നു ഭക്ഷിക്കാനും പാനം ചെയ്യാനും യൗസേപ്പിന് ഭാഗ്യമുണ്ടായി. തന്റെ മകനെക്കുറിച്ചുള്ള ഒരു പിതാവിനടുത്ത മാനുഷിക ആകുലതകളിലും ദൈവപുത്രനെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതികൾ വിവിധ മാർഗ്ഗങ്ങളിലൂടെ യൗസേപ്പിനും വെളിവാക്കപ്പെട്ടിരുന്നു. അതിനാൽ വി. യൗസേപ്പ് നമ്മോട് പറയുന്നത് നമ്മുടെ ഭയാശങ്കകളിലും ബലഹീനതകളിലും കുറവുകളിലും ദൈവസാന്നിധ്യമുണ്ടെന്നും അത്തരം കാര്യങ്ങളിലൂടെ നമ്മെ വലിയ കാര്യങ്ങൾ ദൈവം പഠിപ്പിക്കുകയും ചെയ്യുന്നു എന്നതാണ്. ദൈവം മാത്രമേ എല്ലാം പൂർണ്ണമായി അറിയുകയും കാണുകയും ചെയ്യുന്നുവെന്നതിനാൽ ദൈവത്തെ നമ്മിൽ പ്രവർത്തിക്കാൻ അനുവദിക്കുക എന്നതാണ് നമുക്ക് കരണീയമായിട്ടുള്ളത്.

ദൈവീക അനുസരണമുള്ള പിതാവ്: മറിയത്തോടെന്നതുപോലെ യൗസേപ്പിനോടും ദൈവീക പദ്ധതികൾ സ്വപ്നത്തിലൂടെ വെളിപ്പെടുത്തപ്പെട്ടപ്പോൾ അനുസരണയോടെ അവൻ അത് ഏറ്റുവാങ്ങി. ജീവിതത്തെക്കുറിച്ചുള്ള തന്റെ സ്വകാര്യ സ്വപ്നങ്ങൾ മനുഷ്യകുലത്തിനു വേണ്ടി ദൈവം തന്റെ പുത്രനിലൂടെ കണ്ടുകൊണ്ടിരുന്ന സ്വപ്നങ്ങളോട് യൗസേപ്പ് ചേർത്തുവച്ചു. ദൈവത്തോടും ദൈവീക നടത്തിപ്പുകളോടുമുള്ള അനുസരണം തന്റെ ജീവിതത്തിലെ വിഷമതകളെ തരണം ചെയ്യുന്നതിനുള്ള ശക്തിയായി യൗസേപ്പിനോടൊപ്പം എന്നുമുണ്ടായിരുന്നു. നസറത്തിൽ നിന്നും ബേത്ലഹേമിലേക്കുള്ള യാത്രയും പിന്നീടുള്ള ഈജിപ്ത് വാസവും തുടർയാത്രകളും സമാനതകളില്ലാത്ത ഭൗതീക സഹനങ്ങൾ സമ്മാനിച്ചുവെങ്കിലും ദൈവാശ്രയം കൈമുതലാക്കി അനുസരണയോടെ യൗസേപ്പ് എല്ലാം ഭംഗിയായി പൂർത്തിയാക്കി. മാനുഷികമായി പറഞ്ഞാൽ ദൈവീക അനുസരണത്തിന്റെ ബാലപാഠങ്ങൾ യേശു അഭ്യസിച്ചത് യൗസേപ്പിൽ നിന്നുമായിരുന്നു. യേശുവിന് ഒരു ശിശുവെന്ന നിലയിൽ അനുസരണം അഭ്യസിക്കുന്നതിനുള്ള പാഠശാലയായിരുന്നു യൗസേപ്പിതാവിന്റെ സ്കൂൾ.

എല്ലാം സ്വീകരിക്കുന്ന പിതാവ്: മാലാഖയുടെ വാക്കിൽ വിശ്വസിച്ചു വിവാഹനിശ്ചയം കഴിഞ്ഞ മറിയം ഗർഭിണിയാണെന്നറിഞ്ഞിട്ടും ഉപാധികളില്ലാതെ യൗസേപ്പിതാവ് അവളെ തന്റെ ജീവിതസഖിയായി സ്വീകരിക്കുന്നു. ഇവിടെ യഹൂദസമൂഹത്തിൽ നിലനിന്നിരുന്ന നിയമം നടപ്പാക്കുമ്പോൾ കാരുണ്യത്തിന് പ്രാമുഖ്യം നൽകുന്നു. ഇന്ന് നമ്മുടെ സമൂഹത്തിൽ സ്ത്രീകൾക്കെതിരെ നടക്കുന്ന വിവിധ അതിക്രമങ്ങൾക്ക് വി. യൗസേപ്പിന്റെ കാലടിപ്പാടുകൾ പിന്തുടർന്ന് നമുക്ക് പരിഹാരം കണ്ടെത്താവുന്നതാണ്. ദൈവത്തിന്റെ പദ്ധതികളുടെ വിശാല ചിത്രം വി. യൗസേപ്പിന് അഗ്രാഹ്യമായിരുന്നപ്പോഴും മറിയത്തിന്റെ അന്തസ്സിനും അഭിമാനത്തിനും വലിയ പ്രാധാന്യം കൊടുത്തു. നമുക്ക് മനസ്സിലാക്കാൻ സാധിക്കാത്ത ഒരുപാട് കാര്യങ്ങൾ ജീവിതത്തിൽ അനുദിനം അരങ്ങേറുമ്പോൾ യൗസേപ്പിനെപ്പോലെ ദൈവാത്തിലാശ്രയിച്ചു മുന്നോട്ട് പോകാൻ കഴിയുന്നില്ലെങ്കിൽ നമ്മുടെ പ്രതീക്ഷകളിലും നിരാശകളിലും മാത്രം തളയ്ക്കപ്പെട്ടു നാം ജീവിക്കേണ്ടി വരും. ദൈവഹിതം സ്വീകരിക്കുമ്പോഴാണ് തന്റെ ജീവിതത്തിൽ സംഭവിക്കുന്ന എല്ലാകാര്യങ്ങളുടെയും ആഴമായ അർത്ഥമറിയാൻ വി. യൗസേപ്പിന് സാധിക്കുന്നത്. അതുപോലെ ദൈവത്തോട് ചേർന്ന് നിൽക്കുമ്പോഴാണ് നമ്മുടെ ജീവിതത്തിലെ വൈരുധ്യങ്ങളെയും തകർച്ചകളെയും മറികടക്കാനുള്ള ശക്തി നമുക്കും ലഭിക്കുന്നത്. സുവിശേഷ ചൈതന്യമനുസരിച്ചു ജീവിക്കാൻ സാധിക്കുന്ന വിശ്വാസിക്ക് അത്ഭുതകരമായ ആത്മീയപുനർജന്മത്തിന് അവസരമുണ്ട്. മറ്റുള്ളവരെ അവർ ആയിരിക്കുന്ന അവസ്ഥയിൽ സ്വീകരിക്കാനും അംഗീകരിക്കാനും യൗസേപ്പിന്റെ ജീവിതം നമ്മെ പ്രചോദിപ്പിക്കുന്നു.

സർഗ്ഗശക്തിയുള്ള ധൈര്യശാലിയായ പിതാവ്: ജീവിതത്തിന്റെ വെല്ലുവിളികളിൽ നിന്നും നമുക്ക് ഒളിച്ചോടുകയോ, മുഖം തിരിഞ്ഞു നിൽക്കുകയോ, ധൈര്യപൂർവ്വം അതിനെ നേരിടാൻ പരിശ്രമിക്കുകയോ ചെയ്യാം.

യേശുവിന്റെ ശൈശവത്തിലെ ജീവിതവിവരണം സുവിശേഷത്തിൽ വായിക്കുമ്പോൾ എന്തുകൊണ്ട് ദൈവം കുറച്ചുകൂടി കൃത്യമായും വ്യക്തമായും കാര്യങ്ങൾ വെളിപ്പെടുത്തുന്നില്ല എന്ന ചോദ്യം നമ്മിലുരുവാക്കുന്നു. എന്നാൽ ദൈവം പരിധികളുള്ള മനുഷ്യരിലൂടെയാണ് തന്റെ അപരിമേയമായ രക്ഷാകര പദ്ധതി നടപ്പാക്കുന്നത് എന്ന കാര്യം നാം വിസ്മരിക്കരുത്. യൗസേപ്പ് എന്ന മാനുഷിക "അത്ഭുതം" ഉപയോഗപ്പെടുത്തിക്കൊണ്ടാണ് യേശുവിന്റെയും മറിയത്തിന്റെയും സംരക്ഷണം ദൈവം കൈകാര്യം ചെയ്തത്. ശക്തരുടെയും ബലവാന്മാരുടെയും ഇഷ്ടമനുസരിച്ചാണ് ലോകക്രമം നീങ്ങികൊണ്ടിരിക്കുന്നതെന്ന് യേശുവിന്റെ ജനന സമയത്തെ സംഭവങ്ങളിൽ നിന്നും നമുക്ക് തോന്നാമെങ്കിലും ദൈവം അത്ഭുതകരമായി ബലഹീനരിലൂടെ തന്റെ പദ്ധതി വിജയത്തിലെത്തിച്ചുവെന്ന് ചരിത്രം നമ്മോട് സാക്ഷിക്കുന്നു. യൗസേപ്പിനെപ്പോലെ ദൈവഹിതം സ്വീകരിക്കാൻ നാം തയ്യാറാവുമ്പോൾ നമ്മുടെ പ്രശ്നങ്ങളെ വലിയ അവസരങ്ങളായി ദൈവം പരിവർത്തനപ്പെടുത്തും. ദൈവം നമ്മുടെ ജീവിതത്തിൽ നിന്നും അപ്രത്യക്ഷമായിരിക്കുന്നുവെന്ന് നാം ചിന്തിക്കുമ്പോഴും നമ്മെ കൂടുതൽ ഉത്തരവാദിത്വബോധത്തിലേക്കും സൃഷ്ടിപരതയിലേക്കും നയിക്കുന്നതിന് ദൈവം "നിശ്ശബ്ദനായി" പ്രവർത്തിച്ചുകൊണ്ടേയിരിക്കും. ഇന്ന് തങ്ങൾ ജനിച്ചു വളർന്ന രാജ്യങ്ങളിലെ പ്രശ്നങ്ങൾ കാരണം ജീവന്റെ പരിപോഷണാർത്ഥം നാടുവിട്ടോടുന്ന എല്ലാ മനുഷ്യരുടെയും പ്രതീകം കൂടിയാണ് സ്വന്തം ദേശത്തു നിന്നും ഈജിപ്തിലേക്ക് പലായനം ചെയ്യുന്ന തിരുക്കുടുംബം. യൗസേപ്പിനെപ്പോലെ ഇന്നത്തെ ലോകത്തിൽ എന്ത് വില കൊടുത്തും ക്രിസ്തുവിനെയും ക്രിസ്തീയ മൂല്യങ്ങളെയും സംരക്ഷിക്കുന്നവരായി നമ്മളും മാറണം.

കർമ്മനിരതനായ പിതാവ്: തച്ചനായിരുന്ന യൗസേപ്പ് തന്റെ ജീവിതം പടുത്തുയർത്തിയത് മരപ്പണിയിലൂടെ ലഭിക്കുന്ന വരുമാനത്തിൽ നിന്നുമായിരുന്നു. ലിയോ പതിമൂന്നാമൻ മാർപ്പാപ്പയുടെ പ്രസിദ്ധമായ "റേരും നോവാരും" എന്ന സാമൂഹിക ചാക്രിക ലേഖനത്തിൽ വി. യൗസേപ്പിന്റെ



ജോലിയിലുള്ള സമർപ്പണത്തെക്കുറിച്ചു വിശദമായി പ്രതിപാദിക്കുന്നു. തന്റെ പുത്രനായ യേശുവിനു അധ്വാനത്തിന്റെ വിലയും വിയർപ്പുകൊണ്ട് അപ്പം ഭക്ഷിക്കുന്നതിന്റെ ബാലപാഠങ്ങളും ഒരു പിതാവെന്ന നിലയിൽ യൗസേപ്പ് പകർന്ന് നൽകി. ജീവിക്കാൻ വേണ്ടി മാന്യമായ ഒരു തൊഴിൽ എന്നത് ഇന്നത്തെ ഏതൊരു യുവാവിന്റെയും യുവതിയുടെയും ആകർഷകമായ സ്വപ്നമാണ്. സമ്പന്ന രാജ്യങ്ങളിൽ പോലും തൊഴിലില്ലായ്മ രൂക്ഷമായിരിക്കുന്ന ഈ കാലഘട്ടത്തിൽ വി. യൗസേപ്പിന്റെ തൊഴിലിനോടുള്ള സമീപനം നാം മാതൃകയാക്കണം. ജോലിചെയ്ത് ജീവിക്കുമ്പോൾ നാം ജീവിക്കുന്ന സമൂഹത്തിന്റെ നിർമ്മിതിയിൽ ഉൾച്ചേരുന്നതിനുള്ള ഭാഗ്യമാണ് നമുക്ക് കൈവരുന്നത്. അതുപോലെതന്നെ ദൈവത്തിന്റെ രക്ഷാകര ദൗത്യത്തിൽ പങ്കു പറ്റുന്നതിനുള്ള വലിയ വിളി കൂടിയാണിത്. തൊഴിലില്ലാ സമൂഹങ്ങൾ അരക്ഷിതാവസ്ഥയുടെ വിത്ത് വളരുന്ന വളക്കൂറുള്ള മണ്ണാണെന്ന യാഥാർത്ഥ്യം നാം മറക്കരുത്. ജോലിയിലേർപ്പെടുന്നവർ ദൈവത്തിന്റെതന്നെ സൃഷ്ടിപരമായ കർമ്മത്തോട് തന്നാൽ കഴിയും വിധം സഹകരിക്കുകയാണ് ചെയ്യുന്നത്.

ദൈവത്തിന്റെ പ്രതിച്ഛായ ആയ പിതാവ്: പോളിഷ് എഴുത്തുകാരനായ ജാൻ ദൊബ്രസിൻസ്കി തന്റെ "പിതാവിന്റെ പ്രതിച്ഛായ" എന്ന പുസ്തകത്തിൽ യൗസേപ്പിന്റ ജീവിതം ഒരു കല്പിതകഥാരൂപത്തിൽ വിവരിക്കുന്നു. ഒരു നിഴലിന്റെ സ്മരണയുണർത്തുന്ന ബിംബങ്ങൾ ഉപയോഗിച്ചാണ് ഈ കഥാവിവരണം മുമ്പോട്ട് പോകുന്നത്. യേശുവിനോടുള്ള ബന്ധത്തിൽ സ്വർഗ്ഗപിതാവിന്റെ ഭൂമിയിലെ നിഴലാണ് വി. യൗസേപ്പ്. യേശുവിനെ പരിപാലിക്കുകയും സംരക്ഷിക്കുകയും എപ്പോഴും അവിടുത്തെ അടുത്തിരിക്കുന്നവനുമായ പിതാവാണ് വി. യൗസേപ്പ്. ഒരു ശിശുവിന് ജന്മം നല്കിയതുകൊണ്ട് മാത്രം ഒരാൾ പിതാവെന്ന മഹനീയ സ്ഥാനം അലങ്കരിക്കാൻ യോഗ്യനാകുന്നില്ല. ആ കുഞ്ഞിന്റെ പരിപാലനം ഉത്തരവാദിത്വത്തോടെ ഏറ്റെടുക്കുമ്പോഴാണ് അയാൾ യഥാർത്ഥത്തിൽ പിതാവാകുന്നത്. ഇത്തരത്തിൽ മറ്റുള്ളവരുടെ ജീവിതത്തിന്റെ ഉത്തരവാദിത്വം ഏറ്റെടുക്കുന്ന പലരും പിതാക്കന്മാരാണ്. സുവിശേഷത്തെ പ്രതിസഭയ്ക്കുവേണ്ടി ആത്മീയ പിതാക്കന്മാരുടെ ദൗത്യം ഏറ്റെടുത്തിരിക്കുന്നവരാണ് പുരോഹിതന്മാരും മെത്രാന്മാരും. ഒരു കുഞ്ഞിന്റെ കഴിവിനനുസരിച്ചു ഉത്തരവാദിത്വബോധത്തോടെ വളരാനനുവദിക്കുകയാണ് പിതാക്കന്മാർ ചെയ്യേണ്ടത്. ദൈവം മനുഷ്യനു നൽകിയിരിക്കുന്ന പിടിച്ചുകെട്ടില്ലാത്ത പിതൃസ്നേഹത്തിന്റെ പ്രതിരൂപമായി വി. യൗസേപ്പിനെ കാണാവുന്നതാണ്. യേശുവിനെയും മറിയത്തെയും തന്റെ ജീവിതത്തിന്റെ കേന്ദ്രമാക്കി അവരെ സ്നേഹിക്കുകയാണ് യൗസേപ്പ് ചെയ്തത്. അധികാരം സ്ഥാപിച്ചെടുക്കാൻ പരിശ്രമിക്കുന്ന പിതാക്കന്മാരേക്കാൾ മക്കളെ വളരാനനുവദിക്കുന്ന സ്നേഹനിധികളായ പിതാക്കന്മാരെയാണ് നമുക്കിന്നാവശ്യം. ഒരു കുഞ്ഞിൽ ദൈവം നിക്ഷേപിച്ചിരിക്കുന്ന നന്മകൾ അതിന്റെ പൂർണ്ണതയിൽ ഫലമണിഞ്ഞു കാണുന്നതിന് വേണ്ടി പരിശ്രമിക്കുന്ന നല്ല പിതാക്കന്മാരാകാൻ നാം ശ്രമിക്കണം. യൗസേപ്പിനെപ്പോലെ ദൈവം തന്നെ ഭരമേല്പിച്ചിരിക്കുന്ന ഈ കുഞ്ഞു എന്റേതല്ല, പിന്നെയോ അതിന്റെ സംരക്ഷകനും പരിപാലകനുമാണ് താനെന്ന് തിരിച്ചറിയാൻ പിതാക്കന്മാർക്ക് കഴിയണം.

### വിശുദ്ധ യൗസേപ്പിന്റെ വർഷത്തിലെ പൂർണ്ണ ദണ്ഡവിമോചന സാദ്ധ്യതകൾ

യൗസേപ്പിതാവിന്റെ ഈ വർഷത്തിൽ മാർപ്പാപ്പയുടെ പ്രഖ്യാപനത്തോടനുബന്ധിച്ചു വത്തിക്കാൻ അപ്പത്തോലിക പെനിറ്റെൻഷ്യറി എന്ന നീതിന്യായ വിഭാഗത്തിൽ നിന്ന് പ്രത്യേക ദണ്ഡവിമോചനം നേടുന്നതിനുള്ള 15 മാർഗ്ഗങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അത് ഏവയെന്ന് പറയുന്നതിന് മുൻപ് സഭയുടെ പഠനങ്ങളിൽ ദണ്ഡവിമോചനം എന്നതുകൊണ്ട് എന്താണ് അർത്ഥമാക്കുന്നതെന്ന് ചുരുക്കി പറയാം. പഴനിമയകാലത്ത് ജൂബിലി വർഷം അനുഗ്രഹത്തിന്റെയും അതേസമയം പലവിധ വിടുതലിന്റെയും സമയമായിരുന്നു.അതുപോലെ തന്നെ ക്രിസ്തു തന്റെ ശിഷ്യന്മാർക്ക് ഭൂമിയിൽ "കെട്ടുന്നതിനും അഴിക്കുന്നതിനുമുള്ള" അധികാരവും നൽകുന്നു.



നമ്മുടെ വിവിധങ്ങളായ പാപങ്ങൾക്കും കുറവുകൾക്കും മോചനം അപേക്ഷിച്ചു കൊണ്ടു ദൈവത്തിൽ നിന്ന് പാപത്തിന്റ ശിക്ഷയിൽ ഇളവ് ലഭിക്കുന്നതിനായി സഭയിലൂടെ പ്രാർത്ഥനാപൂർവ്വം ചില ഭക്താഭ്യാസങ്ങൾ നാം അനുഷ്ഠിക്കുന്നു. സഭാധികാരികൾ അപ്പസ്തോലിക അധികാരത്തോടെ ഇത്തരം അനുഷ്ഠാനങ്ങൾ ദൈവാനുഗ്രഹം പ്രാപിക്കുന്നതിനുള്ള മാർഗ്ഗമായി പ്രഖ്യാപിക്കുന്നു. ഇത് യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ അധികാരത്തോടും നമുക്കായി നേടിയെടുത്ത കൃപാവരത്തോടും ചേർത്ത് മനസ്സിലാക്കേണ്ട സത്യമാണ്. ഇത് കൂടാതെ വിശുദ്ധന്മാരുടെ പുണ്യജീവിതം അനുകരിക്കുന്നതിനും അതിൽ പങ്കുചേരുന്നതിനും അവരിലെ സുകൃതത്തിന്റെ അനുഗ്രഹങ്ങൾ വാങ്ങിയെടുക്കുന്നതിനുമുള്ള ഒരു അവസരം കൂടിയാണ് ഇത്തരം പ്രത്യേക പ്രാർത്ഥനാ സമയങ്ങൾ. (കത്തോലിക്കാ സഭയുടെ മതബോധനത്തിൽ നമ്പർ 1471 ദണ്ഡവിമോചനം എന്തെന്ന് വിശദീകരിക്കുന്നു. പ്രോട്ടസ്റ്റന്റ് നവീകരണ കാലഘട്ടത്തിൽ ഇതിന്റെ ദുരുപയോഗത്തെക്കുറിച്ച് വലിയ ചർച്ചകൾ നടന്നിരുന്നു. സഭയ്ക്കു പുറത്തു ഇന്നുംതെറ്റിദ്ധരിക്കപ്പെട്ടിട്ടുള്ള ഒരു സഭാപ്രബോധനമാണിത്).

വത്തിക്കാൻ അപ്പസ്തോലിക് പെനിറ്റെൻഷ്യറി പ്രഖ്യാപിച്ച ദണ്ഡവിമോചനം ലഭിക്കണമെങ്കിൽ ചില നിബന്ധനകൾ നിർബന്ധമായും പാലിച്ചിരിക്കണം. കുമ്പസാര-ദിവ്യകാരുണ്യ കൂദാശയുടെ യോഗ്യതയോടെയുള്ള സ്വീകരണം, മാർപാപ്പയുടെ പ്രത്യേക നിയോഗങ്ങൾക്കു വേണ്ടിയുള്ള പ്രാർത്ഥന. (ഇവ മൂന്നും എല്ലാ അവസരങ്ങളിലും ദണ്ഡവിമോചനങ്ങൾക്ക് ബാധകമാണ്). അനുദിന ജീവിതത്തിലെ അദ്ധ്വാനങ്ങളെ തൊഴിലാളി മദ്ധ്യസ്ഥനായ വി. യൗസേപ്പിന്റെ സംരക്ഷണത്തിനു സമർപ്പിക്കൽ, കുടുംബാംഗങ്ങളോടൊത്തുള്ള ജപമാല, എന്നിവയ്ക്കൊപ്പം താഴെക്കൊടുത്തിരിക്കുന്ന പതിനഞ്ചു കാര്യങ്ങളിലേതെങ്കിലും ചെയ്യുന്നവർക്കാണു ദണ്ഡവിമോചനം പ്രഖ്യാപിച്ചിട്ടുള്ളത്. (ഇതിൽ ചിലതൊക്കെ പാശ്ചാത്യ സഭയെ ഉദ്ദേശിച്ചുള്ളവയുമാണ്).

1) വി. യൗസേപ്പിതാവിന്റെ ജീവിത വിചിന്തനം ഉൾക്കൊള്ളുന്ന ഒരു ഏക ദിനധ്യാനത്തിൽ സംബന്ധിക്കുക.

2) ഏതെങ്കിലും തൊഴിൽ രഹിതർക്കു തൊഴിൽ ലഭിക്കുന്നതിനു വി. യൗസേപ്പിതാവിന്റെ മാദ്ധ്യസ്ഥത്തിൽ പ്രാർത്ഥിക്കുക.

3) പീഡനം അനുഭവിക്കുന്ന ക്രൈസ്തവർക്കായി വി. യൗസേപ്പിതാവിന്റെ ലുത്തിനിയ ചൊല്ലുക. (ഇത് ലത്തീൻ റീത്തിൽ ഉള്ളവർക്കു വേണ്ടിയാണ്. ഓരോ സഭയുടെയും പാരമ്പര്യത്തിലുള്ള പ്രാർത്ഥന ഈ നിയോഗത്തിലേക്ക് ചൊല്ലാവുന്നതാണ്).

4) ദൈനംദിന തൊഴിലിനേയും തൊഴിലാളികളെയും വി. യൗസേപ്പിതാവിന്റെ സംരക്ഷണത്തിനു സമർപ്പിച്ചു പ്രാർത്ഥിക്കുക.

5) വി. യൗസേപ്പിതാവിന്റെ മാതൃക പിന്തുടർന്ന് ഒരു ഭൗതീക കാരുണ്യ പ്രവൃത്തി ചെയ്യുക. (വിശക്കുന്നവർക്ക് ഭക്ഷണം, ദാഹിക്കുന്നവർക്കു ജലം, നഗ്നർക്കു വസ്ത്രം, ഭവനരഹിതർക്ക് പാർപ്പിടം, കാരാഗ്രഹ സന്ദർശനം, രോഗീസന്ദർശനം, മരിച്ചവരെ സംസ്കരിക്കൽ തുടങ്ങിയവയ).

6) ഒരു ആത്മീയ കാരുണ്യ പ്രവൃത്തി ചെയ്യുക. (അറിവില്ലാത്തവരെ പഠിപ്പിക്കുക, ദുഃഖിതരെ ആശ്വസിപ്പിക്കുക, സന്ദേഹികളുടെ സംശയം തീർക്കുക, തെറ്റു ചെയ്തവരെ തിരുത്തുക, ഉപദ്രവങ്ങൾ ക്ഷമിക്കുക, മറ്റുള്ളവർക്കായി പ്രാർത്ഥിക്കുക തുടങ്ങിയവ).

7)കുടുംബാംഗങ്ങൾക്കൊപ്പം ജപമാല ചൊല്ലുക.

8) വിവാഹനിശ്ചയം ചെയ്തവർ ഒരുമനസ്സോടെ പ്രാർത്ഥിക്കുക.

9) "സ്വർഗസ്ഥനായ പിതാവേ"എന്ന പ്രാർത്ഥനയെക്കുറിച്ച് അര മണിക്കൂറെങ്കിലും ധ്യാനിക്കുക.

10) വി. യൗസേപ്പിതാവിന്റെ ഞായറാഴ്ച (ക്രിസ്മസിനു ശേഷമുള്ള ഞായർ) വി. യൗസേപ്പ് പിതാവിനോടുള്ള പ്രാർത്ഥന ചൊല്ലുക.

11) മാർച്ച് 19-നു വി. യൗസേപ്പ് പിതാവിന്റെ തിരുനാൾ ആഘോഷിക്കുക.

12) ഏതെങ്കിലും മാസത്തിലെ 19-ാം തീയതി വി. യൗസേപ്പിനോടുള്ള പ്രാർത്ഥന ചൊല്ലുക.

13) ഒരു ബുധനാഴ്ച വി. യൗസേപ്പ് പിതാവിനോടുള്ള ആദരസൂചകമായി ഒരു ഭക്തകൃത്യം അനുഷ്ഠിക്കുക. (ലത്തീൻ റീത്തിൽ ബുധനാഴ്ച യൗസേപ്പിതാവിനു പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ദിനമാണ്).

14) തിരുക്കുടുംബ തിരുനാളായ ഡിസംബർ 29-ന് വി. യൗസേപ്പ് പിതാവിനോടു പ്രാർത്ഥിക്കുക.

15) മെയ് 1-നു തൊഴിലാളി മദ്ധ്യസ്ഥനായ വി. യൗസേപ്പിന്റെ തിരുനാൾ ഭക്തിപൂർവ്വം ആചരിക്കുക.

**യൗസേപ്പിതാവ് വിശുദ്ധ ഗ്രന്ഥത്തിൽ**

പാശ്ചാത്യ-പൗരസ്ത്യ സഭകൾക്ക് പുരാതനകാലം മുതൽ തന്നെ വളരെ സമ്പന്നമായ മരിയ ദൈവശാസ്ത്രം ഉണ്ട്. എന്നാൽ വി. യൗസേപ്പിതാവുമായി ബന്ധപ്പെട്ടു വിവിധ ഭക്താഭ്യാസങ്ങൾ നിലനിന്നിരുന്നുവെങ്കിലും ആധികാരിക ദൈവശാസ്ത്ര പഠനങ്ങൾ കുറവായിരുന്നു. അതിനാൽ തന്നെ യൗസേപ്പിതാവിനു പ്രത്യേകമായി പ്രതിഷ്ഠിക്കപെട്ടിരിക്കുന്ന ഈ വർഷത്തിൽ യേശുവിന്റെ വളർത്തു പിതാവിനെ ആഴത്തിൽ അറിയുന്നതിനും അങ്ങനെ നമ്മുടെ ക്രിസ്തുബന്ധത്തിൽ ദൃഢപ്പെടുന്നതിനും ബോധപൂർവകമായ പരിശ്രമങ്ങൾ ഉണ്ടാവണം. യൗസേപ്പിതാവിനെ അടുത്തറിയുന്നതിനും രക്ഷാകര ചരിത്രത്തിൽ ഉള്ള സ്ഥാനം മനസ്സിലാക്കുന്നതിനും നമുക്കുള്ള ഏറ്റം വലിയ മാർഗ്ഗം വിശുദ്ധ ഗ്രന്ഥം തന്നെയാണ്. ഇതുവരെയുള്ള സഭയുടെ ഔദ്യോഗിക പ്രബോധനങ്ങൾ എല്ലാം തന്നെ ഇതിന്റെ അടിസ്ഥാനത്തിൽ രൂപപ്പെടുത്തിയിട്ടുള്ളതാണ്.

യൗസേപ്പിന്റെ ജീവിതത്തെക്കുറിച്ചു യേശുവിന്റെ ജനനവുമായി ബന്ധപ്പെട്ടും പിന്നീട് പന്ത്രണ്ടാമത്തെ വയസിൽ ദേവാലയസന്ദർശനവുമായി ചേർത്തുമുള്ള വിവരണം മാത്രമേ നമുക്ക് ലഭ്യമായിട്ടുള്ളു. യേശുവിന്റെ പിന്നീടുള്ള ജീവിതത്തിൽ മറിയം പ്രത്യക്ഷപ്പെടുന്ന അവസരങ്ങളിലൊന്നും യൗസേപ്പ് കൂടെയുണ്ടായിരുന്നില്ല എന്നതിൽ നിന്നും നമ്മുടെ കർത്താവിന്റെ പരസ്യജീവിതത്തിന് മുൻപ് തന്നെ യൗസേപ്പ് മരിച്ചിരിക്കാം എന്ന് നമുക്ക് അനുമാനിക്കാം. എന്തായാലും കാനായിലെ കല്യാണവിരുന്നിൽ യേശുവും മാതാവും ശിഷ്യന്മാരും സന്നിഹിതമായിരുന്നപ്പോൾ ജോസഫിനെക്കുറിച്ചു ഒന്നും തന്നെ പറയുന്നില്ല. യൗസേപ്പിതാവിനെ അൽപ്പം കൂടി അടുത്തറിയുന്നതിന് ചില വേദഭാഗങ്ങൾ നമുക്ക് വിചിന്തനം ചെയ്യാം.

ദൈവദൂതൻ സ്വപ്നത്തിൽ പ്രത്യക്ഷപ്പെടുന്നു: മത്തായി സുവിശേഷകൻ ദൈവദൂതന്റെ ദർശനം വി. യൗസേപ്പിനുണ്ടായതിനെക്കുറിച്ചു വിവരിക്കുന്നു (1:1825). മറിയവും ജോസഫും തമ്മിലുള്ള വിവാഹനിശ്ചയം കഴിഞ്ഞിരുന്നു. യഹൂദ മതാചാരപ്രകാരം ഒരു പുരുഷനും സ്ത്രീയും സാക്ഷികളുടെ മുമ്പാകെ വിവാഹത്തിനുള്ള സമ്മതം അറിയിച്ചുകഴിഞ്ഞാൽ ഒരുമിച്ചു ജീവിക്കാൻ അനുവാദമില്ലെങ്കിലും നിയമപരമായി അവർ വിവാഹിതരായവരെപ്പോലെയാണ്. മിക്കവാറും ഒരു വർഷം മുമ്പു നടക്കുന്ന ഈ വിവാഹനിശ്ചയത്തിനു ശേഷവും സ്ത്രീ, തന്റെ മാതാപിതാക്കന്മാരോടൊത്ത്‌വസിക്കുന്നു. ഇങ്ങനെയുള്ള അവസരത്തിലാണ് മറിയം പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി എന്ന വാർത്ത ജോസഫിനു ലഭിക്കുന്നത്. നീതിമാനെന്ന് സുവിശേഷം വിശേഷിപ്പിക്കുന്ന ജോസഫിനെ ഇക്കാര്യം ധർമ്മസങ്കടത്തിലാക്കുന്നു. കാരണം, ഈ അവസ്ഥയിൽ സ്ത്രീയെ കല്ലെറിഞ്ഞു കൊല്ലണമെന്നാണ് മോശയുടെ നിയമത്തിൽ പറഞ്ഞിരിക്കുന്നത് (നിയമാ. 22:13-24). (റോമൻ ഭരണത്തിലായിരുന്ന ഇസ്രായേലിൽ ഇക്കാലത്ത് മരണശിക്ഷയ്ക്കു പകരം പരസ്യവിചാരണയ്ക്കു ശേഷം വിവാഹമോചനം എന്ന നിയമമായിരുന്നു).

തെറ്റുകാരിയാണെങ്കിൽപ്പോലും മറിയത്തെ "അപമാനിക്കാൻ" ഇഷ്ടപ്പെടാതിരുന്ന ജോസഫ് രഹസ്യമായി അവളെ ഉപേക്ഷിക്കാൻ തീരുമാനിക്കുന്നു. നിയമത്തോട് കൂറു പുലർത്തുമ്പോഴും കാരുണ്യമുള്ള ഹൃദയത്തിനുടമയായിരുന്നു ജോസഫ്. കൂടാതെ, മറിയത്തിന്റെ "അവിശ്വസ്തത" ലോകമറിഞ്ഞാൽ അവൾക്ക് പിന്നീട് ഒരു വിവാഹത്തിനുള്ള സാധ്യതയുമുണ്ടായിരുന്നില്ല. വി.അക്വിനാസ്, വി. ബേസിൽ തുടങ്ങിയവർ നൽകുന്ന ആത്മീയവ്യാഖ്യാനം ഒരുപക്ഷേ, എന്താണ് സംഭവിച്ചതെന്ന് മറിയം പറഞ്ഞപ്പോൾ ജോസഫിനുണ്ടായ "ദൈവീക ഭയം" ദൈവപുത്രന്റെ വളർത്തുപിതാവ് എന്ന വലിയ ഉത്തരവാദിത്വം ഏറ്റെടുക്കുന്നതിൽ നിന്നും അദ്ദേഹത്തെ പിന്തിരിപ്പിച്ചിരിക്കാം എന്നാണ്.

ഇതിനെല്ലാം മാറ്റം വരുന്നത് ദൈവദൂതൻ ജോസഫിന് നേരിട്ട് പ്രത്യക്ഷപ്പെടുന്നതോടെയാണ്. സ്വപ്നത്തിൽ മാലാഖ പ്രത്യക്ഷപ്പെട്ടപ്പോൾ ജോസഫിന്റെ ദാവീദുമായിട്ടുള്ള കുലബന്ധവും എന്ത് കാരണത്താലാണ് ജോസഫിനെ ദൈവം തിരഞ്ഞെടുത്തിരിക്കുന്നതെന്നും വ്യക്തമാക്കുന്നു. ദൈവത്തിന്റെ രക്ഷാകരപദ്ധതിയിൽ ജോസഫിന് ഒരു സുപ്രധാന പങ്കു വഹിക്കാനുണ്ടെന്ന് ദൂതന്റെ വാക്കുകൾ വ്യക്തമാക്കുന്നു. നിയമപരമായി ജോസഫിന്റെ മകനെന്ന നിലയിൽ ദാവീദിന്റെ വംശപരമ്പരയ്ക്ക് യേശു അവകാശിയുമായിരിക്കും. അന്നത്തെ സാഹചര്യത്തിൽ മിശിഹാ തങ്ങളെ രാഷ്ട്രീയ അടിമത്വത്തിൽ നിന്നും മോചിപ്പിക്കും എന്നാണ് അവർ പ്രതീക്ഷിച്ചിരുന്നത്. എന്നാൽ, ദൂതൻ വ്യക്തമായി പറയുന്നു: ഒന്നാമതായി അവൻ മാനവകുലത്തിന് രക്ഷ പ്രദാനം ചെയ്യും, രണ്ടാമതായി അവൻ പാപത്തിൽ നിന്നും മനുഷ്യനെ മോചിപ്പിക്കും. കാരണം പാപമെന്ന ശത്രു റോമൻ സാമ്രാജ്യത്തേക്കാൾ, ഹേറോദേസിനേക്കാൾ അപകടകാരിയാണ്. യൗസേപ്പിന്റെ മകനെന്ന നിലയിൽ ദാവീദിന്റെ വംശപരമ്പരയിലുള്ള

യേശുവിന്റ ജനനവുമായി എല്ലാക്കാര്യങ്ങളും ബന്ധപ്പെട്ടിരിക്കുന്നു.

യേശുവിന്റെ പന്ത്രണ്ടാം വയസ്സിലെ ദേവാലയ സന്ദർശനം: തിരുക്കുടുംബത്തിന്റെ കഥ പറയുന്ന വേദഭാഗമാണ് ലൂക്കോസിന്റെ സുവിശേഷം രണ്ടാം അധ്യായത്തിന്റെ അവസാന ഭാഗം (2:41 52). യേശുവിന്റെ ജനനത്തിനും പരസ്യ ജീവിതത്തിനുമിടയിലുള്ള മുപ്പതു വർഷത്തെ ജീവിതത്തെക്കുറിച്ചു നമുക്ക് ലഭ്യമായ ഒരേയൊരു സുവിശേഷ വിവരണവുമാണിത്. യേശുവും കുടുംബവും ഓരോ വർഷവും യഹൂദ നിയമനുസരിച്ചുള്ള മതപരമായ കർത്തവ്യങ്ങൾ നിറവേറ്റിയിരുന്നു. അങ്ങനെ പെസഹാതിരുനാളിനോടനുബന്ധിച്ചു ജറുസലേം ദേവാലയത്തിൽ യേശുവിന്റെ പന്ത്രണ്ടാമത്തെ വയസിൽ തീർത്ഥാടനം നടത്തുന്നു. യാത്രാ സൗകര്യത്തിനു വേണ്ടിയും, സുരക്ഷിതത്വം കരുതിയും ആളുകൾ മിക്കപ്പോഴും കൂട്ടമായിട്ടാണ് ദേവാലയത്തിലേക്കു പോയിരുന്നത്. അങ്ങനെ സ്ത്രീകളുടെയും പുരുഷൻമാരുടെയും കുട്ടികളുടേയുമൊക്കെ സംഘങ്ങൾ രൂപപ്പെട്ടിരിക്കണം. അതുകൊണ്ടാണ് ഒരുപക്ഷെ മടക്കയാത്രയിൽ യേശുവിനെ ജോസഫിനും മറിയത്തിനും നഷ്ടപ്പെടാൻ കാരണമായതും. എന്നാൽ യേശു തന്റെ സ്വർഗീയ പിതാവിന്റെ ദൗത്യം നിറവേറ്റുകയായിരുന്നുവെന്ന് സുവിശേഷം സാക്ഷിക്കുന്നു. ഇതിൽ നിന്നും യേശുവിന്റെ ദൈവപിതാവിന്റെ പുത്രൻ എന്നുള്ള വെളിപാടും സന്ദേശവും മറിയത്തിനും ജോസഫിനും മാത്രമല്ല സുവിശേഷം വായിക്കുന്ന എല്ലാവർക്കും നൽകപ്പെടുന്നു. ക്രിസ്തുവിന്റെ സാന്നിധ്യമാണ് മറിയത്തിന്റെയും ജോസഫിന്റെയും കുടുംബത്തെ തിരുക്കുടുംബമാക്കിയത്. ജീവിതത്തിൽ നിരവധി പ്രതിസന്ധികൾ നേരിട്ടെങ്കിലും അവർ അത് ഒരുമയോടെ നേരിട്ടു. ഇത് എല്ലാ കുടുംബങ്ങൾക്കും മാതൃകയായി നൽകപ്പെട്ടിരിക്കുന്നു.

ഈജിപ്ത് വാസവും തിരിച്ചു വരവും: ദൈവദൂതന്റെ അറിയിപ്പനുസരിച്ചു ഈജിപ്തിലേക്കുപോയ ജോസഫ് തന്റെ കുടുംബവുമായി ഹേറോദേസിന്റെ മരണശേഷം ഇസ്രയേലിലേക്ക് തിരികെയെത്തുന്നതിനെക്കുറിച്ചു മത്തായി സുവിശേഷകൻ പറയുന്നു (2:19 23). ഇവിടെയും സ്വപ്നത്തിലൂടെയുള്ള വെളിപാടനുസരിച്ചാണ് വി.യൗസേപ്പ് പ്രവർത്തിക്കുന്നത്. ഹേറോദേസ് എന്ന നാമത്തിൽ പല ഭരണാധികാരികൾ യൂദയായിൽ ഉണ്ടായിട്ടുണ്ട്. എന്നാൽ യേശുവിന്റെ ജനന സമയത്തു റോമൻ യൂദയായുടെ ഭരണാധികാരിയായിരുന്ന ഹേറോദേസ് ചരിത്രത്തിൽ അറിയപ്പെടുന്നത് "മഹാനായ ഹേറോദേസ്"എന്നാണ്. അതിന്റെ പ്രധാന കാരണം അദ്ദേഹത്തിന്റെ നിർമാണ പ്രവർത്തനങ്ങളാണ്. അതിൽ തന്നെയും രണ്ടാം ജറുസലേം ദേവാലയത്തിന്റെ പുനർനിർമ്മാണം എടുത്തു പറയത്തക്ക ഒരു നേട്ടമായിരുന്നു. മാത്രമല്ല റോമൻ സെനറ്റാണ് ഹേറോദേസിനെ യൂദയായുടെ രാജാവായി പ്രഖ്യാപിച്ചത്. യഹൂദർക്ക് ദേവാലയം ഏറ്റം പ്രിയപ്പെട്ടതായതിനാൽ അതിന് വേണ്ടി എന്ത് ചെയ്യുന്നതും മഹത്വരമായ കാര്യമായിരുന്നു.

എന്നാൽ വളരെ ക്രൂരനായ ഭരണാധികാരിയും കൂടിയായിരുന്നു ഇദ്ദേഹം. യേശുവിന്റെ ജനന സമയത്തു ബേത്ലഹേമിലെ ആൺകുട്ടികളെ വധിക്കുന്നത് അതിൽ ഒന്ന് മാത്രമായിരുന്നു. വിഷാദ രോഗത്തിന് അടിമയായിരുന്ന ഹേറോദേസിന്റെ മരണം വളരെ ദയനീയമായിരുന്നു. ചരിത്രകാരനായ ജോസിഫസ് (Josephus) അദ്ദേഹത്തിന്റെ മരണം കുടൽമാല പുറത്തു ചാടി വൃഷണം അഴുകി അതിവേദനയോടെ ആയിരുന്നുവെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിനുണ്ടായിരുന്ന രോഗം "ഹേറോദേസിന്റെ അസുഖം" (Herod's evil) എന്ന പേരിൽ പിന്നീട് വൈദ്യശാസ്ത്രത്തിൽ അറിയപ്പെടാൻ തുടങ്ങി. ജെറിക്കോയിൽ വച്ച്, ആരും താൻ മരിക്കുമ്പോൾ വിലപിക്കില്ല എന്ന ചിന്തയിൽ, സമൂഹത്തിലെ ഉന്നതരായ ആളുകളെ താൻ മരിക്കുമ്പോൾ അവിടെ കൊണ്ട് വന്ന് കൊല്ലണമെന്ന് കല്പിച്ചു. ഇത് കണ്ടു അവരുമായി ബന്ധപ്പെട്ടവർ വിലപിക്കും എന്ന ചിന്തയായിരുന്നു ഇതിന്റെ പിന്നിൽ. എന്നാൽ ആരും ആ കല്പന അനുസരിക്കാൻ തയ്യാറാകാതിരുന്നതിനാൽ മറ്റൊരു ദുരന്തം ഒഴിവായി.

യേശുവിന്റെ ജനന സമയത്തു തന്നെ വലിയ കഷ്ടപ്പാടും, പ്രയാസങ്ങളും കുരിശും തിരുക്കുടുംബത്തിൽ സന്നിഹിതമായിരുന്നു എന്ന് ഈ സംഭവങ്ങൾ വെളിവാക്കുന്നു. നസറേത്ത് എന്ന ചെറു ഗ്രാമത്തിലാണ് ജോസഫ് പിന്നീട് ജീവിക്കുന്നത്. പഴയ നിയമത്തിലെങ്ങും ഇങ്ങനെയൊരു പ്രവചനം കാണുന്നില്ലെങ്കിലും "അവൻ നസറേത്തിൽ നിന്ന് വരും" എന്ന പ്രവചനം പൂർത്തിയാക്കാൻ വേണ്ടിയാണു ഇത് സംഭവിച്ചതെന്ന് സുവിശേഷകൻ പറയുന്നു. ഒരു പക്ഷെ അങ്ങനെയൊരു പാരമ്പര്യമോ വിശ്വാസമോ ഉദ്ദേശിച്ചായിരിക്കാം സുവിശേഷകൻ ഇങ്ങനെ പറഞ്ഞിരിക്കുന്നത്. പണ്ട് കാലങ്ങളിൽ ക്രിസ്ത്യാനികളെ ഇങ്ങനെ അഭിസംബോധന ചെയ്തിരുന്നുവെന്നതിനു ഉദാഹരണമാണ് നമ്മുടെ നാട്ടിൽ തന്നെ യേശുവിന്റെ അനുയായികളെ "നസ്രാണികൾ" എന്ന് വിളിക്കുന്നത്.

യേശു തച്ചന്റെ മകൻ: യേശുവിനെ ഒരു തച്ചന്റെ മകനും മരപ്പണിക്കാരനുമായി സ്വന്തം നാട്ടുകാർ പറയുന്നതിനെക്കുറിച്ചു മർക്കോസ് സുവിശേഷകൻ എഴുതുന്നു (6:16). അതിന്റെ അർത്ഥം, യേശു തന്റെ പരസ്യജീവിതം ആരംഭിക്കുന്ന മുപ്പതാം വയസ്സുവരെ പിതാവായ ജോസഫിനെ കുലത്തൊഴിലായ മരപ്പണിയിൽ സഹായിച്ചിരുന്നു എന്നതാണ്. അതിൽ നിന്നുള്ള വരുമാനം കൊണ്ടുതന്നെ ആയിരുന്നിരിക്കണം തന്റെ പുത്രനായ യേശുവിനെ വി.യൗസേപ്പ് വളർത്തിയതും. സുവിശേഷങ്ങളിലോ മറ്റു ചരിത്രരേഖകളിലോ യേശുവിന്റെ ഇക്കാലയളവിലെ ജീവിതത്തെക്കുറിച്ച് ഒന്നും തന്നെ പറയുന്നില്ല. യേശുവിനെ സ്വന്തം നാട്ടുകാർക്ക് യൗസേപ്പിന്റെയും മറിയത്തിന്റെയും മകനായി നല്ല പരിചയമുണ്ടായിരുന്നു എന്നതിനു തെളിവാണ് ഈ സുവിശേഷഭാഗം.

**യൗസേപ്പിതാവിനോടുള്ള പ്രാർത്ഥന**

വി. യൗസേപ്പിന്റെ മാധ്യസ്ഥതയിൽ പ്രാർത്ഥിച്ചുകൊണ്ടാണ് ഫ്രാൻസിസ് മാർപ്പാപ്പ തന്റെ അപ്പസ്തോലിക ലേഖനം "പിതാവിന്റെ ഹൃദയത്തോടെ" അവസാനിപ്പിക്കുന്നത്. ആ പ്രാർത്ഥനയുടെ പരിഭാഷ ഇവിടെ കൊടുക്കുന്നു.

രക്ഷകന്റെ ദിവ്യകാവൽക്കാരാ, അങ്ങു വാഴ്ത്തപ്പെടട്ടെ!



പരിശുദ്ധ കന്യകയുടെ ജീവിത പങ്കാളിയായ

അങ്ങേ കരങ്ങളിൽ ദൈവം തൻറെ ഏകജാതനെ ഭരമേല്പിച്ചു.

പരിശുദ്ധ മറിയം അങ്ങിൽ തന്റെ വിശ്വാസമർപ്പിച്ചു.

ക്രിസ്തു അങ്ങയോടുകൂടി മനുഷ്യനായി.

വാഴ്ത്തപ്പെട്ട യൗസേപ്പേ, അങ്ങിൽ അഭയം തേടുന്ന ഞങ്ങൾക്ക്

ജീവിതപാതയിൽ ഒരു പിതാവായും സഹായിയായും തുണയേകണമേ.

ദൈവത്തിൽനിന്നും കൃപയും കാരുണ്യവും ആത്മധൈര്യവും നേടിത്തന്ന്

എല്ലാ തിന്മകളിൽനിന്നും ഞങ്ങളെ സംരക്ഷിക്കേണമേ!

ആമേൻ.

**ഉപസംഹാരം**

വി.യൗസേപ്പിനെ പീയൂസ് ഒൻപതാം മാർപ്പാപ്പ 1870-ൽ ആഗോള സഭയുടെ സംരക്ഷകനായും രോഗികളുടെ മദ്ധ്യസ്ഥനായും പ്രഖ്യാപിച്ചു. യൗസേപ്പിതാവിന്റെ മരണസമയത്ത് യേശുവും മാതാവും സന്നിഹിതരായിരുന്നു എന്ന വിശ്വാസത്തിൽ നിന്നും നല്ല മരണത്തിനായി വിശ്വാസികൾ വി.യൗസേപ്പ് പിതാവിന്റെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിക്കാറുണ്ട്. പീയൂസ് പന്ത്രണ്ടാം മാർപ്പാപ്പ 1955-ൽ മെയ് ഒന്നാം തീയതി തൊഴിലാളികളുടെ മദ്ധ്യസ്ഥനായ വി. യൗസേപ്പിന്റെ തിരുനാളായി ആഘോഷിക്കാൻ ആഹ്വാനം ചെയ്തത് തൊഴിലിന്റെ മഹത്വം യൗസേപ്പിതാവ് കാണിച്ചു തന്നിരിക്കുന്നതിനാലാണ്. വി. ജോൺ പോൾ രണ്ടാമൻ പാപ്പാ "രക്ഷകന്റെ സംരക്ഷകനാ"യും യൗസേപ്പിതാവിനെ എടുത്തു കാട്ടുന്നു. ഇന്ന് ലോകമാസകലം കുടുംബത്തിനും സഭയ്ക്കുമെതിരായ പ്രചരണങ്ങൾ വർദ്ധിക്കുന്ന സാഹചര്യത്തിൽ വിശുദ്ധ യൗസേപ്പിതാവിലൂടെയുള്ള സമർപ്പണ പ്രാർത്ഥന കൂടുതൽ അർത്ഥവത്താണ്. ഈ വർഷം നമ്മുടെ കുടുംബങ്ങൾക്ക് വലിയ അനുഗ്രവർഷമായി പരിണമിക്കുന്നതിന് വേണ്ടി പ്രാർത്ഥിക്കുകയും യൗസേപ്പിതാവിനെപ്പോലെ സമൂഹത്തിൽ നിശബ്ദ സേവനം ചെയ്യുന്ന എല്ലാവരെയും നന്ദിയോടെ സ്മരിക്കുന്നതിനും നമുക്ക് പരിശ്രമിക്കാം.

# സുവിശേഷത്തിലെ നീതിമാൻ





**റവ. ഡോ. ആന്റണി തറേക്കടവിൽ**
പ്രൊഫസർ, ഗുഡ് ഷെപ്പേർഡ് മേജർ സെമിനാരി, കുന്നോത്ത്

വിശുദ്ധഗ്രന്ഥത്തിൽ പരിമിതമായി പരാമർശിക്കപ്പെടുന്ന ഒരു വ്യക്തിത്വമാണ് വി. യൗസേപ്പ്. എന്നാൽ, പരിമിതമായ ഓർമപ്പെടുത്തലുകളിലെ വിശാലവും ആഴമാർന്നതുമായ നീതിയുടെ പ്രതിരൂപമായിരുന്നു അദ്ദേഹം. എന്താണ് നീതിയും നീതിമാനും എന്നുള്ളത് വിശുദ്ധഗ്രന്ഥാടിസ്ഥാനത്തിൽ വിശകലനം ചെയ്തുകൊണ്ട് വി. യൗസേപ്പിനെ അവതരിപ്പിക്കുകയാണ് ലേഖകൻ.

ഈശോമിശിഹായുടെ വളർത്തുപിതാവായ വിശുദ്ധ യൗസേപ്പിനെക്കുറിച്ചു പരിമിതമായ വിവരണങ്ങളാണ് സുവിശേഷങ്ങളിൽ കാണുന്നത്. അദ്ദേഹം നീതിമാനായിരുന്നു എന്ന ഏക വിശേഷണമാണു വിശുദ്ധ മത്തായിശ്ലീഹാ നൽകുന്നത് (മത്താ 1:19). ദൈവകല്പനകൾ അനുസരിച്ചൊരു നീതിമാനും തച്ചനായിരുന്ന അദ്ദേഹത്തിന്റെ ചുരുക്കം ചില ജീവിതാനുഭവങ്ങൾ മാത്രമേ, സുവിശേഷകന്മാർ വിവരിക്കുന്നുള്ളൂ. എന്നാൽ 'അദ്ദേഹം നീതിമാനായിരുന്നു' എന്ന ഒറ്റ വാക്യത്തിൽ രക്ഷിക്കപ്പെടേണ്ടവർക്കുള്ള ഉത്തമമാതൃക അനാവൃതമാകുന്നുണ്ട് എന്നതാണു സത്യം.

യൗസേപ്പ് നീതിമാനായിരുന്നു എന്ന പ്രഖ്യാപനത്തിനുശേഷം നീതിയെക്കുറിച്ചു സുവിശേഷത്തിൽ നാം വായിക്കുന്നതു കർത്താവിന്റെ ജ്ഞാനസ്നാനാവസരത്തിലാണ്. തന്റെ അടുത്തേക്ക് സ്നാനത്തിനായി ഈശോ വരുന്നതുകണ്ടപ്പോൾ യോഹന്നാൻ ആശയക്കുഴപ്പത്തിലാവുകയും ഈശോയെ തടയുകയും ചെയ്തു. എന്നാൽ 'സർവനീതിയും പൂർത്തിയാക്കുക നമുക്ക് ഉചിതമാണ്' എന്ന് ഈശോപറഞ്ഞപ്പോൾ യോഹന്നാൻ അതിനു സമ്മതിച്ചു. 'നമുക്ക് ഉചിതമാണ്' എന്ന ബഹുവചനം ഈശോയെയും യോഹന്നാനെയുമാണ് അർത്ഥമാക്കുന്നത് എന്നുഗ്രഹിക്കാൻ പ്രയാസമില്ല. കൂടാതെ തന്റെ പ്രബോധനമധ്യേ 'യോഹന്നാൻ നീതിയുടെ മാർഗത്തിലാണ് വന്നത്' (മത്താ 21:32) എന്നും ഈശോ വ്യക്തമായി പറഞ്ഞു. മലയിലെ തന്റെ പ്രസംഗവേളയിൽ 'നിങ്ങളുടെ നീതി നിയമജ്ഞരുടെയും ഫരിസേയരുടെയും നീതിയെ അതിശയിക്കുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗരാജ്യത്തിൽ പ്രവേശിക്കുകയില്ല' എന്ന് ഈശോ വ്യക്തമാക്കി (മത്താ 5:20). അങ്ങനെയെങ്കിൽ എന്താണ് സുവിശേഷകൻ വിഭാവന ചെയ്യുന്ന നീതി എന്നു ഗ്രഹിച്ചെങ്കിൽ മാത്രമേ യൗസേപ്പു നീതിമാനായിരുന്നു എന്ന പ്രസ്താവന നമുക്കു ഗ്രഹ്യമാവുകയുള്ളൂ.

**നീതി പഴയനിയമത്തിൽ**

മത്തായിയുടെ സുവിശേഷം പലസ്തീനായിലെ യഹൂദക്രിസ്തീയ സമൂഹത്തിനായി എഴുതപ്പെട്ടതാണെന്നാണു പൊതുവെ കരുതപ്പെടുന്നത്. അങ്ങനെയെങ്കിൽ ആ സുവിശേഷത്തിലെ അടിസ്ഥാനചിന്തകൾ പലതും പഴയനിയമത്തിൽ വേരുള്ളവയായിരിക്കും. അങ്ങനെ ഒരു ചിന്തയാണ് നീതിയെക്കുറിച്ചുള്ളതെന്നു തോന്നുന്നു. മലയാളത്തിലെ നീതി എന്ന വാക്ക് ഗ്രീക്കിലെ *ദിക്കായിയോസ്/ ദിക്കായിയോസ്യൂനേ* എന്നീ വാക്കുകളുടെ ഭാഷാന്തരമാണ്. ഈ

വാക്കുകളെ സൂചിപ്പിക്കാൻ ഒരേ വാക്കിന്റെ മൂന്നുരൂപങ്ങളാണ് ഹെബ്രായബൈബിൾ ഉപയോഗിക്കുന്നത്: 1. *ത്സേദെഖ്* 2. *ത്സെദെഖാ/* 3. *ത്സദ്ദീഖ്.* ഏതാണ്ട് 460 പ്രാവശ്യത്തോളം ഇവ ബൈബിളിൽ പ്രത്യക്ഷപ്പെടുന്നുണ്ട്. ഇവയിൽ ത്സേദെഖ്, ത്സെദഖാ എന്നിവ അടിസ്ഥാനപരമായി സൂചിപ്പിക്കുന്നത് മനുഷ്യനുവേണ്ടി ദൈവം ആവിഷ്ക്കരിക്കുന്ന വിമോചനമാണ്. ഈ അർത്ഥത്തിലാണ് "ഞാൻ വിമോചനം (ത്സെദ്ഖാ) ആസന്നമാക്കിയിരിക്കുന്നു, ഞാൻ രക്ഷ താമസിപ്പിക്കുകയില്ല..."(ഏശ 46:12) എന്ന് ഏശയ്യാ പ്രവാചകനിലൂടെ കർത്താവ് അരുളിചെയ്തത്.

ഹെബ്രായബൈബിളിൽ നീതിയെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന മറ്റൊരുവാക്ക് ത്സദ്ദീഖ് ആണ്. ദൈവവുമായി ചെയ്തിരിക്കുന്ന ഉടമ്പടിയുടെ നിയമങ്ങൾ പൂർണമായി അനുസരിക്കുന്ന ഒരുവനെയാണ് ത്സദ്ദീഖ് (നീതിമാൻ) എന്നു വിളിക്കുന്നത്. ഇരുന്നൂറോളം പ്രാവശ്യം ഉപയോഗിച്ചിരിക്കുന്ന ഈ വാക്കിന്റെ അടിസ്ഥാന അർത്ഥം നിയമാവർത്തനഗ്രന്ഥത്തിൽ കണ്ടെത്താൻ കഴിയും: "നമ്മുടെ ദൈവമായ കർത്താവ് കൽപിച്ചിട്ടുള്ളതുപോലെ അവിടുത്തെ മുമ്പാകെ ഈ കല്പനകളെല്ലാം ശ്രദ്ധാപൂർവ്വം പാലിച്ചാൽ നാം നീതിയുള്ളവരായിരിക്കും" (നിയ 6:25). ദൈവത്തോട് പൂർണമായ വിശ്വസ്തത പാലിക്കുന്നവനാണു നീതിമാൻ; "ആനിതിക്കനുസരിച്ചാണു ദൈവം ഓരോരുത്തർക്കും പ്രതിഫലം നൽകുന്നത്" (2സാമു 22:21); ദൈവജനം നീതിമാന്മാരായിരിക്കണം (സങ്കീ 7:17); ഉടമ്പടിയുടെ സമൂഹത്തിന്റെ അടയാളമാണ് നീതി (ഏശ 5:7; എസെ 3:20).

നീതിമാൻ ദൈവത്തിന് സ്വീകാര്യനായിത്തീരും എന്നാണ് ഉത്പത്തി ഗ്രന്ഥം പറയുന്നത്. നോഹനീതിമാനായിരുന്നു (ഉത്പ 6:9). കാരണം, 1. അദ്ദേഹം കുറ്റമറ്റവിധം ദൈവകല്പനകൾ അനുസരിക്കുകയും ശരിയായതു മാത്രം ചെയ്യുകയും ചെയ്തു. 2. അദ്ദേഹം ദൈവവുമായി നല്ല ബന്ധത്തിലായിരുന്നു. അതിനാൽ സൃഷ്ടിയുടെ ആരംഭത്തിൽ ആദം ചെയ്തിരുന്നതിനുസമാനമായി (ഉത്പ 3:8), നോഹ ദൈവത്തിന്റെ മാർഗത്തിൽ നടന്നു (6:9) എന്നു വി.ഗ്രന്ഥകാരൻ പറയുന്നുണ്ട്. കർത്താവിനു സ്വീകാര്യനായിത്തീരുക എന്നതാണു മനുഷ്യന്റെ നീതി. "ദുഷ്ടരുടെ മാർഗം കർത്താവിന് വെറുപ്പാണ്; നീതിയിൽ ചരിക്കുന്നവരെ അവിടുന്നു സ്നേഹിക്കുന്നു'' (സുഭാ 15:9); "നന്മയും നീതിയും അനുഷ്ഠിക്കുന്നതാണ് കർത്താവിന് ബലിയെക്കാൾ സ്വീകാര്യം" (സുഭാ 21:3); "നീതിയും കാരുണ്യവും പിൻതുടരുന്നവർ ജീവനും ബഹുമതിയും നേടും" (സുഭാ 21:21).

**നീതിയും രക്ഷാകരചരിത്രവും**

ഉടമ്പടിയോടുള്ള വിശ്വസ്തതയെന്നും കർത്താവിനു സ്വീകാര്യമായ ജീവിതമെന്നും പഴയനിയമം വിളിക്കുന്ന നീതി എന്താണെന്നു ഗ്രഹിക്കാൻ നാം രക്ഷാകരചരിത്രത്തിലേക്കു നോക്കണം. ദൈവം തന്റെ സ്നേഹത്തിന്റെ ബഹിർസ്ഫുരണമായാണ് മനുഷ്യനെ സൃഷ്ടിച്ചത്. തന്റെ സ്വന്തം ഛായയിൽ, തന്റെ പ്രതിഛായയാണ്, അവനെ അവിടുന്ന് സൃഷ്ടിച്ചത്. ദൈവത്തിന്റെ ചില സ്വഭാവപ്രത്യേകതകളിൽ പരിമിതമായവിധത്തിൽ പങ്കുചേർന്നുകൊണ്ട് ദൈവവുമായി ജീവിക്കുന്ന ബന്ധത്തിലായിരിക്കാനും ദൈവപ്രമാണങ്ങൾ പാലിച്ചുകൊണ്ട് അവിടുത്തേക്ക് ശുശ്രൂഷചെയ്യാനുമുള്ള വിളിയാണ് ദൈവഛായയായിരിക്കുക എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. എന്നാൽ മനുഷ്യന്റെ വീഴ്ചനിമിത്തം പാപവും മരണവും ഭൂമിയിൽ പ്രവേശിച്ചു (ജ്ഞാനം 1:13-16). മനുഷ്യൻ ദൈവത്തിനെതിരേ വിപ്ലവമുണ്ടാക്കുകയും അങ്ങനെ തനിക്കുദൈവവുമായും സഹജീവികളുമായുമുള്ള ബന്ധം നശിപ്പിച്ചുകളയുകയും ചെയ്തു. തന്നിലുള്ള ദൈവഛായയെ അവൻ മലിനവും വികൃതവുമാക്കി.

പാപംനിമിത്തം അവഹേളിതനായിത്തീർന്ന മനുഷ്യനെ കൃപാലുവായ ദൈവം രക്ഷിക്കാനാഗ്രഹിക്കുകയും അതിനായി രക്ഷാകരപദ്ധതി ആവിഷ്ക്കരിക്കുകയും ചെയ്തു. പാപത്തിലൂടെ മനുഷ്യൻ തകർത്തുകളഞ്ഞ ബന്ധങ്ങളെ കൂട്ടിചേർക്കാനായി ദൈവം ആവിഷ്ക്കരിച്ച പദ്ധതിയാണത്. അതിന്റെ ഭാഗമായി ദൈവം അബ്രഹാം എന്ന ഒരു മനുഷ്യനെ വിളിക്കുകയും അവനുമായി ഉടമ്പടി ചെയ്യുകയും ചെയ്തു (ഉത്പ 15:17). അതായത് ഉടമ്പടിയിലൂടെ ദൈവവും അബ്രാഹവുമായി ഒരു ബന്ധം നിലവിൽ വന്നു; ആ ബന്ധത്തിന്റെ ഭാഗമായി ചിലനിയമങ്ങളും. തുടർന്ന് ദൈവം അബ്രാഹത്തിൽനിന്ന് ഒരു ജനതയ്ക്കു രൂപം നൽകുകയും അവരുമായി മറ്റൊരുടമ്പടി (സീനായ്) സ്ഥാപിക്കുകയും ചെയ്തു. ഈ ഉടമ്പടിയിൽ ദൈവമനുഷ്യബന്ധം കൂടുതൽ ഉറപ്പിച്ചുകൊണ്ട് തന്റെ പേരും കർത്താവ് അവർക്ക് വെളിപ്പെടുത്തി. ഈ ഉടമ്പടിയിലൂടെ ദൈവവും മനുഷ്യനുമായി ഒരുബന്ധം സ്ഥാപിക്കപ്പെടുക മാത്രമല്ല ഉടമ്പടിയുടെ അംഗങ്ങളായ മനുഷ്യർ തമ്മിൽതമ്മിലും കൂടുതൽ ബന്ധം സ്ഥാപിതമാകുന്നുണ്ട്. സീനായ് ഉടമ്പടിയ്ക്കുശേഷവും ദൈവമനുഷ്യബന്ധവും മനുഷ്യരുടെ പരസ്പരബന്ധവും കൂടുതൽ ആഴമുള്ളതാക്കിക്കൊണ്ട് ദൈവം ചെയ്യുന്ന ഉടമ്പടിയുടെ ഒരു നീണ്ടനിര പഴയനിയമത്തിൽ കണ്ടെത്താൻ കഴിയും (നിയമാവർത്തന ഉടമ്പടി, ജോഷ്വായുടെ ഉടമ്പടി, ദാവീദിന്റെ ഉടമ്പടി, ദൈവാലയ ഉടമ്പടി).

സീനായ് ഉടമ്പടിയും മറ്റ് ഉടമ്പടികളും നവീകരിച്ചുകൊണ്ട് ദൈവം പുതിയ ഒരു ഉടമ്പടി ദൈവജനവുമായി സ്ഥാപിക്കുമെന്നും അങ്ങനെ ദൈവമനുഷ്യബന്ധം പൂർണമായി പുനഃസ്ഥാപിക്കുമെന്നും ദൈവം അരുളിചെയ്തിട്ടുണ്ടായിരുന്നു. ഉടമ്പടിയുടെ ഭാഗമായി താൻ നൽകിയ നിയമത്തെ നവീകരിക്കാനിരിക്കുന്നവനും തനിക്ക് സമാനനുമായ മറ്റൊരുപ്രവാചകനെക്കുറിച്ച് മോശതന്നെ പറഞ്ഞിരുന്നു (നിയ 18:15). അതുപോലെ ദൈവം ഉടമ്പടിചെയ്ത ദാവീദിന്റെ (2 സാമു 7:12-16) സന്താനപരമ്പരയിൽനിന്നു ജനിക്കാനിരിക്കുന്നതും നീതിനിർവഹിക്കുന്നവനുമായ വരാനിരിക്കുന്ന ഒരു രാജാവിനെക്കുറിച്ച്





ഏശയ്യാ പ്രവചിച്ചു (ഏശ 9:1-7;11:1-9). പഴയ ഉടമ്പടി നവീകരിച്ചുകൊണ്ടു ദൈവം സ്ഥാപിക്കാനിരിക്കുന്ന പുതിയ ഉടമ്പടിയെക്കുറിച്ച് പ്രവാചകന്മാരായ ജറെമിയായും (ജറെ 31:31-33) എസെക്കിയേലും (എസെ 36:25-27) സംസാരിച്ചു. ഇതിന്റെയെല്ലാം പൂർത്തീകരണമായിരുന്നു ക്രിസ്തുവിലൂടെ സ്ഥാപിതമായ പുതിയ ഉടമ്പടി.

**എന്തിനാണ് നിയമം?**

മനുഷ്യൻ സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്ത് ദൈവത്തിനെതിരേ വിപ്ലവമുണ്ടാക്കി കൃപ നഷ്ടപ്പെടുത്തിയതിനാൽ ദൈവഹിതം എന്താണെന്ന് പൂർണമായി ഗ്രഹിക്കാൻ അവനു കഴിഞ്ഞില്ല. അതുകൊണ്ടാണ് നഷ്ടമായ ബന്ധങ്ങൾ പുനഃസ്ഥാപിക്കാനായി ആവിഷ്ക്കരിച്ച ഉടമ്പടിയുടെ ഭാഗമായി ദൈവഹിതമെന്തെന്നു വ്യക്തമാക്കുന്ന നിയമസംഹിത അവർക്കു നൽകപ്പെട്ടത്. ഈ ഉടമ്പടിയുടെ നിയമങ്ങൾ അല്ലെങ്കിൽ ദൈവഹിതം എളിമയോടെ സ്വീകരിച്ചു പ്രായോഗികമാക്കുന്നവർ നീതികരിക്കപ്പെടും (നിയ 6:25;13:17-18). സീനായ് ഉടമ്പടിയിലൂടെ ഇസ്രായേലിനു നൽകപ്പെട്ട നിയമംതന്നെയും പൂർണമായി നിറവേറ്റാൻ കൃപ നഷ്ടപ്പെടുത്തിയ മനുഷ്യനുകഴിയാതെപോയി. അതിനാൽ, പാപംമൂലം മനുഷ്യൻ നഷ്ടമാക്കിയ ജീവാത്മാവിനെ ദൈവം മനുഷ്യനിലേക്കു വർഷിക്കുമെന്നും തന്റെ ജനവുമായി ഒരു പുതിയ ഉടമ്പടി സ്ഥാപിക്കുമെന്നും ജറെമിയ പ്രവചിച്ചു.

പഴയഉടമ്പടിയെയും നിയമത്തെയും അതിശയിക്കുന്ന ഒരു പുതിയ ഉടമ്പടിയും നിയമവും ഉണ്ടാകേണ്ടത് അനിവാര്യമായിരുന്നു. കാരണം, "ഞാൻ അവരുടെ കർത്താവായിരുന്നിട്ടും എന്റെ ഉടമ്പടി അവർ ലംഘിച്ചു" (ജറെ 31:32). ഇക്കാരണത്താലാണ് ദൈവപുത്രനായ ഈശോ ഭൂമിയിലവതരിച്ച് പുതിയ ഉടമ്പടി സ്ഥാപിക്കുകയും അതോടൊത്ത് പുതിയ നിയമം നൽകുകയും അനുസരിക്കാനുള്ള ആന്തരിക ശക്തി നൽകാൻ പരിശുദ്ധാത്മാവിനെ സഭയിൽ വർഷിക്കുകയും ചെയ്തത്. ആദം നഷ്ടമാക്കിയ ബന്ധം ഈ ഉടമ്പടിയിലൂടെ ഈശോ പുനഃസ്ഥാപിക്കുകയും മനുഷ്യൻ വികൃതമാക്കിയ ദൈവഛായ ശുദ്ധീകരിച്ച് അത് വൈകല്യമുക്തമാക്കുകയും ചെയ്തു. മനുഷ്യരക്ഷയ്ക്കുവേണ്ടി ദൈവം ആവിഷ്ക്കരിച്ച ഈ ഉടമ്പടി എളിമയോടെ സ്വീകരിച്ചുകൊണ്ടും ദൈവമനുഷ്യബന്ധം കാത്തുസൂക്ഷിച്ചുകൊണ്ടും ദൈവഹിതം പൂർണമായി ഗ്രഹിച്ച് നടപ്പാക്കിക്കൊണ്ടും മാത്രമേ ഉടമ്പടിയുടെ ജനത്തിനു രക്ഷനേടാൻ കഴിയുകയുള്ളൂ.

ഇക്കാരണത്താൽത്തന്നെ മോശയുടെ നിയമത്തെ നവീകരിച്ച് പുതിയ ഉടമ്പടിയുടെ നിയമമായി അത് ഈശോ നമുക്ക് നൽകി. അതാണ് അവിടുന്ന് നടത്തിയ മലയിലെ പ്രസംഗത്തിൽ നാം വായിക്കുന്നത്: നിയമത്തെയും പ്രവാചകന്മാരെയും പൂർത്തിയാക്കാനാണ് അവിടുന്ന് വന്നത് (5:17). കൊല്ലരുത് എന്ന് പൂർവ്വികരോട് കൽപ്പിക്കപ്പെട്ടിട്ടുണ്ടല്ലോ; എന്നാൽ, ഞാൻ നിങ്ങളോടു പറയുന്നു: സഹോദരനോടു കോപിക്കുകപോലുമരുത് (മത്താ 5:21-26; പുറ 20:13; നിയ 5:22). വ്യഭിചാരം ചെയ്യരുത് എന്നു പൂർവ്വികരോടു കൽപിക്കപ്പെട്ടതായി നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. എന്നാൽ, ഞാൻ നിങ്ങളോടു പറയുന്നു: ആസക്തിയോടെ സ്ത്രീയെ നോക്കുന്നവൻ ഹൃദയത്തിൽ അവളുമായി വ്യഭിചാരം ചെയ്തുകഴിഞ്ഞു (മത്താ 5:27-30; പുറ 20:14; നിയ 5:18).കർത്താവ് പഴയഉടമ്പടിയുടെ നിയമത്തെ നവീകരിച്ചുസംസാരിക്കുന്നത് (മത്താ 5:33,38,43) മലയിലെ പ്രസംഗത്തിൽ മുഴുവൻ കാണാൻ കഴിയും. ദൈവം തന്റെ ജനത്തിൽ നിന്നുയർത്തുന്ന മോശയെപ്പോലുള്ള ഈ പുതിയ പ്രവാചകനെ കേൾക്കാത്തവരോടു ദൈവംതന്നെ പ്രതികാരം ചെയ്യുമെന്നു മോശ മുൻകൂട്ടിപറഞ്ഞിരുന്നു (നിയ 18:19). അതുകൊണ്ടുതന്നെ പുതിയ ഉടമ്പടിയും നിയമവും സ്വീകരിച്ചു ജീവിതനവീകരണം നടത്താത്തവർക്ക് രക്ഷ അസാധ്യമാണെന്നാണ് മത്തായി സുവിശേഷകൻ പറഞ്ഞത്. രക്ഷപ്രാപിക്കുന്നവർ വളരെ ചുരുക്കമായിരിക്കുമെന്നും (മത്താ 7:14), അവർ ആരെല്ലാമാണെന്നും കർത്താവു സുവിശേഷത്തിലൂടെ പറഞ്ഞു.

**രക്ഷ നേടാത്തവർ ആരെല്ലാം?**

1. പുതിയ ഉടമ്പടി പാലിച്ച് മറ്റുള്ളവരോടു ക്ഷമിക്കാത്തവർ (മത്താ 6:14; 18:35).
2. വ്യഭിചാരം ചെയ്യുന്നവർ (5:27-32). വ്യഭിചാരിക്കു പഴയ ഉടമ്പടിതന്നെ ശിക്ഷ നൽകിയിരുന്നു (ലേവ്യ 20:10; നിയ 22:22; സംഖ്യ 5:11-31). എന്നാൽ വ്യഭിചാരത്തെ വളരെ കാർക്കശ്യത്തോടെയാണ് പുതിയ ഉടമ്പടി കാണുന്നത്.
3. നന്മ ചെയ്യാത്തവൻ (7:19). അവർ ഉടമ്പടിയനുസരിച്ചു ജീവിക്കുന്നവർക്കു ലഭിക്കാനിരിക്കുന്ന രാജ്യത്തുപ്രവേശിക്കുകയില്ല.
4. സ്വർഗസ്ഥനായ പിതാവിന്റെ ഹിതം നിറവേറ്റാത്തവർ (7:21-23). പല സമൂഹങ്ങളും തങ്ങൾക്കു താൽപര്യമുള്ള കാര്യങ്ങൾ ദൈവഹിതമെന്നവിധത്തിൽ പ്രഘോഷിക്കുകയും മറ്റുള്ളവരുടെമേൽ അടിച്ചേൽപ്പിക്കുകയും ചെയ്യാറുണ്ട് എന്ന് വി. മത്തായിക്കറിയാമായിരുന്നു. പഴയനിയമത്തിൽത്തന്നെ പലയിടത്തും യഹൂദസമൂഹത്തിന്റെ ഭൗമിക താൽപര്യങ്ങൾ ദൈവഹിതമായി ചില ഗ്രന്ഥകാരന്മാർ എഴു

തിയിട്ടുണ്ട് (ഉദാ. ഉന്മൂലന നിയമം). ഇപ്രകാരം മാനുഷികചിന്തയാൽ ദൈവഹിതം വികൃതമാക്കപ്പെടാതിരിക്കാൻ ദൈവഹിതമെന്താണെന്നു സുവിശേഷകൻ വ്യക്തമായി പറഞ്ഞു: 'മറ്റുള്ളവർ നിങ്ങൾ ചെയ്തുതരണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നതെല്ലാം നിങ്ങൾ അവർക്ക് ചെയ്യുവിൻ. ഇതാണ് നിയമവും പ്രവാചകന്മാരും' (7:12). ഇതു പഴയ ഉടമ്പടിയുടെ നിയമങ്ങളിൽനിന്നും വളരെയധികം വളർച്ച പ്രാപിച്ച കാഴ്ചപ്പാടാണ്.

5. പുതിയ ഉടമ്പടി ഭൂമിയിൽ ആവിഷ്ക്കരിക്കുന്ന രക്ഷകനായ ഈശോയുടെ വചനങ്ങൾ കേട്ട് അതനുസരിച്ചു പ്രവർത്തിക്കാതിരിക്കുന്നവർ ദൈവരാജ്യത്തിൽ പ്രവേശിക്കുകയില്ല (7:26-27).

6. ഈശോയെക്കാൾ പ്രാധാന്യം മറ്റെന്തിനെങ്കിലും കൊടുക്കുന്നവനും ദൈവരാജ്യത്തിനു യോജിച്ചവരല്ല (10:33). അതുപോലെതന്നെ അനുദിനം സ്വന്തം കുരിശെടുത്ത് ഈശോയെ അനുഗമിക്കാത്തവരും.

7. ദൈവം മനുഷ്യനിൽ തന്റെ ഛായ പുനഃസ്ഥാപിക്കുന്നതിന്റെ ഭാഗമായി അവനു നൽകുന്ന പരിശുദ്ധാത്മാവിനെതിരേ പാപം ചെയ്യുന്നവർ നീതിയുള്ളവരല്ല (12:31).

8. ദൈവത്തിലും ദൈവികപദ്ധതിയിലും വിശ്വസിക്കുന്ന ശിശുക്കളെ വഴിതെറ്റിക്കുന്നവർ സ്വർഗരാജ്യത്തിനർഹരല്ല (18:6).

9. ഒരുവനെ പാപത്തിലേക്ക് നയിക്കുന്ന ദുഷിച്ച സാഹചര്യങ്ങളെ മുറിച്ചുമാറ്റി സ്വയം വിശുദ്ധീകരിക്കാത്തവർ ദൈവരാജ്യത്തിനുള്ളവരല്ല (18:9).

10. ദൈവം സ്ഥാപിക്കുന്ന ഉടമ്പടിയിൽ ദൈവമനുഷ്യബന്ധം മാത്രമല്ല, മനുഷ്യ-മനുഷ്യബന്ധവും സുപ്രധാനമാണ്. അതുകൊണ്ടുതന്നെ സഹോദരന്റെ കടം ഇളച്ചുകൊടുക്കാത്തവൻ ദൈവികനീതിയുള്ളവനല്ല (18:35).

11. പുതിയ ഉടമ്പടിയിൽ പങ്കുകാരാകുന്നവർ ദൈവവുമായി തീവ്രമായ ബന്ധം ആഗ്രഹിക്കുന്നവരാണ്. അതുകൊണ്ട് അവർ ദൈവരാജ്യത്തിന്റെ ആഗമനത്തിനായും ദൈവവുമായുള്ള കണ്ടുമുട്ടലിനായും ജാഗരൂകരായി കാത്തിരിക്കും. അപ്രകാരം ചെയ്യാത്തവർ ദൈവരാജ്യത്തിനുചേർന്നവരല്ല (25:1-13).

12. സഹോദരനുമായി ബന്ധം ദൃഢമാകാൻ ഓരോരുത്തരും തന്റെ വസ്തുവകകൾ ഇല്ലാത്തവനുമായി പങ്കുവയ്ക്കണം. അല്ലാത്തവർക്കു ദൈവരാജ്യം അപ്രാപ്യമാണ് (25:31-46).

13. ക്രിസ്തുവിനെയും അവിടുത്തെ പ്രതിനിധീകരിക്കുന്ന സഹോദരനെയും സ്വന്തമായി സ്വീകരിക്കുന്നവരാണ് നീതീകരിക്കപ്പെടുന്നത് (25:37-40). ഈ നീതി വെറും ഒര വസ്ഥയല്ല; അത് ഒരു ജീവിതരീതിയാണ്. ബാഹ്യമെന്നതിനെക്കാൾ ആന്തരികമായ ഒരു മനോഭാവത്തിന്റെ പ്രതിഫലനമാണ് (23:28-29;6:1). ഉടമ്പടി ചെയ്ത ഓരോരുത്തരുടെയും പ്രവൃത്തികളിലൂടെ എപ്പോഴും അത് പ്രത്യക്ഷമാകേണ്ടതാണ് (11:19). അവൻ മനുഷ്യബന്ധങ്ങൾ കാത്തുസൂക്ഷിക്കുന്നവനായിരിക്കണം (5:21-26; 18:15-19). നീതിമാൻ നീതിക്കുവേണ്ടി വിശപ്പനുഭവിക്കുകയും (5:6) ദാഹിക്കുകയും ചെയ്യും. അങ്ങനെ ദാഹത്തോടെ ദൈവികനീതി തേടുന്നവർക്ക് മറ്റെല്ലാ നന്മകളും നൽകപ്പെടുകയും ചെയ്യും. 'നിങ്ങൾ ദൈവരാജ്യവും അവിടുത്തെ നീതിയും അന്വേഷിക്കുക; അതോടൊപ്പം മറ്റുള്ളവയെല്ലാം നിങ്ങൾക്കു ലഭിക്കും' (6:33).

പഴയനിയമ ഉടമ്പടിയിൽ അധിഷ്ഠിതമായതും ദൈവമനുഷ്യബന്ധവും സഹോദരസ്നേഹബന്ധവും ഉത്തരവാദിത്വമായി മാറുന്നതുമായ പുതിയ ഉടമ്പടിയെക്കുറിച്ചാണ് വി. മത്തായി സംസാരിക്കുന്നത്. പഴയ ഉടമ്പടിയുടെ നിയമങ്ങളെ ദൈവപുത്രൻ നവീകരിച്ചു എന്നു മത്തായി വിശദീകരിച്ചു; നവീകരിച്ച നിയമം തന്റെ സുവിശേഷത്തിലൂടെ പ്രഘോഷിക്കുകയും ചെയ്തു. ഈ ഉടമ്പടിയുടെ ഉത്തരവാദിത്വങ്ങൾ നിറവേറ്റുവന്നവരെയാണ് അദ്ദേഹം നീതിന്മാരായി കണക്കാക്കുന്നത് എന്നുപറയാം. ഈ പശ്ചാത്തലത്തിലാണു യൗസേപ്പിന്റെ നീതിയെന്താണ് എന്നു ഗ്രഹിക്കാനാകുന്നത്.

**വി. യൗസേപ്പിന്റെ നീതി**

ദൈവഹിതം ഗ്രഹിക്കുക, അതു സ്വീകരിക്കുക, അതുപ്രവാർത്തികമാക്കുക, ദൈവവുമായുള്ള സജീവബന്ധം നിലനിർത്തുക, മനുഷ്യബന്ധങ്ങൾ കാത്തുസൂക്ഷിക്കാൻ ത്യാഗം സഹിക്കുക എന്നിവയെല്ലാം പഴയ ഉടമ്പടിയിൽ പ്രധാനപ്പെട്ടതും നീതിക്ക് അടിസ്ഥാനവുമായിരുന്നു എങ്കിൽ ഇതെല്ലാം അതിന്റെ പൂർണതയിൽ പ്രായോഗികമാക്കിയവനായിരുന്നു യൗസേപ്പ്. മാനുഷികയുക്തിയുടെ പ്രലോഭനങ്ങൾക്കുവഴങ്ങാതെ അദ്ദേഹം ദൈവഹിതം സ്വീകരിച്ചു. അതിന്റെ പ്രതിഫലനമായിരുന്നു അദ്ദേഹത്തിന്റെ ജീവിതം. ദൈവരാജ്യത്തിൽ പ്രവേശിക്കണമെങ്കിൽ പഴയ ഉടമ്പടിയുടെ നിയമങ്ങളെ അതിശയിക്കുന്ന നീതിവേണമെന്നു കർത്താവുപറഞ്ഞു (5:20). യൗസേപ്പ് ദൈവഹിതത്തിനുവേണ്ടി അക്ഷരാർത്ഥത്തിൽ പഴയനിയമത്തെ അതിശയിച്ചു. അല്ലെങ്കിൽ ഗർഭിണിയായി കാണപ്പെട്ട മറിയത്തെ കല്ലെറിയാൻ യൗസേപ്പിനെ നിയമം അനുവദിക്കുമായിരുന്നു (നിയ 22:22). ദൈവഹിതവും മനുഷ്യസ്നേഹവുമാണ് യൗസേപ്പിനെ ഇതിന് പ്രേരിപ്പിച്ചത്. തന്നെപ്പോലെ തന്നെ മറിയത്തെയും യൗസേപ്പു കണ്ടു.

പഴയഉടമ്പടിയുടെ അടിസ്ഥാന ഭാഗമായിരുന്നു ദൈവാലയവും ദൈവാരാധനയും ശുശ്രൂഷകളും. ദൈവത്തെ സ്വന്തം കൂടുംബത്തിൽ സ്വീകരിച്ചു ശുശ്രൂഷിക്കാൻ മനസ്സുകാണിച്ചവനാണ് യൗസേപ്പ്. അപരനെ സ്വന്തമാക്കാതെ അവർക്കു ശുശ്രൂഷ ചെയ്യുകയും സ്വയം ദാനം ചെയ്യുകയും ചെയ്യുന്നതാണു പുതിയ ഉടമ്പടിയുടെ ജീവിതമെന്നു യൗസേപ്പു മുൻകൂട്ടി കണ്ടു. ഈ ലോകചിന്തകളായിരുന്നില്ല അദ്ദേഹത്തെ നയിച്ചിരുന്നത്. വിശ്വാസംവഴി അബ്രാഹം നീതിമാനാകുകയും പഴയനിയമ ജനതയുടെ പിതാവാകുകയും ചെയ്തപ്പോൾ തന്റെ വിനയവും ദൈവസ്നേഹവും സഹോദരസ്നേഹംവഴി യൗസേപ്പ് പുതിയ (ഉടമ്പടിയുടെ) ജനതയുടെ പിതാവായി എന്നുപറയാൻ കഴിയും.

ദൈവപിതാവിന്റെ സ്വഭാവം നമ്മിൽ പ്രതിഫലിക്കുന്നതുവരെ പൂർണതയിലേക്കു വളരുന്ന കർമ്മമാണ് (5:48) നീതിയെങ്കിൽ ആ വളർച്ച നേടിയവനാണു യൗസേപ്പ്. അദ്ദേഹത്തിൽ വിളങ്ങിയത് ദൈവഛായ പുനഃസ്ഥാപിക്കപ്പെട്ട മനുഷ്യന്റെ സുകൃതങ്ങളായിരുന്നു.



# നിലാവ് പോലൊരാൾ!

**റവ. ഫാ. ബൈജു സേവ്യർ തറേപ്പറമ്പിൽ OSJ**
റെക്ടർ, ഒബ്ലേറ്റ്സ് ഓഫ് സെന്റ് ജോസഫ് സെമിനാരി, കൊടുങ്ങല്ലൂർ

ഒരു മഹാമാരിയിൽ മുറിവേറ്റു നിൽക്കുന്ന ലോകത്തിന് ഒരു കൃപാവർഷമായാണ് ഫ്രാൻസിസ് പാപ്പ പുതിയവർഷത്തെ 'പാത്രിസ് കോർദെ' എന്ന അപ്പസ്തോലിക ലേഖനത്തിലൂടെ 'വി. യൗസേപ്പിന്റെ വർഷ' മായി പ്രഖ്യാപിച്ചിരിക്കുന്നത്. തിരുസ്സഭയുടെ സംരക്ഷകനും തൊഴിലാളികളുടെ പ്രത്യേക മധ്യസ്ഥനുമായ വി.യൗസേപ്പിന്റെ സുമധുര ജീവിതം ലോകമെങ്ങുമുള്ള ഒരായിരം അൾത്താരകളിൽ പ്രത്യേകമായി വണങ്ങപ്പെടുമ്പോൾ ആ പുണ്യജീവിതം ഒരിക്കൽക്കൂടി നമ്മുടെ ജീവിതസ്ഥലികളിൽ വലിയ പ്രചോദനമായ് ജ്വലിക്കുന്നു. ആ പ്രചോദനത്തിലെ സപ്തഭാവങ്ങളെ വിശകലനം ചെയ്യുന്ന ലേഖനം.

കൃപാമയിയായ ഭാര്യ പരി. മറിയത്തെ തന്റെ തോളോടുചേർത്ത് പൊന്നോമനപുത്രനെ കൈയിലേന്തി സുസ്മേരവദനനായി നിൽക്കുന്ന വി. യൗസേപ്പ് നമ്മുടെ വിശ്വാസജീവിതവീഥിയിലെ അനന്യ ചാരുതയാർന്ന ദൃശ്യമാണ്. പ്രത്യേകമാംവിധം, 2020 ഡിസംബർ 8 മുതൽ 2021 ഡിസംബർ 8 വരെ ഈ സുകൃതജീവിതം സമാദരിക്കപ്പെടുമ്പോൾ വി. യൗസേപ്പിന്റെ പുണ്യജീവിതത്തിലൂടെ ഒരു തീർത്ഥയാത്രയിലെന്നപോലെ നമുക്ക് സഞ്ചരിക്കാം. രക്ഷകന്റെ വളർത്തുപിതാവും മറിയത്തിന്റെ വിരക്തഭർത്താവുമായ വി.യൗസേപ്പ് തിരുസ്സഭാപാലകനും തൊഴിലാളിമധ്യസ്ഥനും നന്മരണമധ്യസ്ഥനുമായി നമ്മുടെ ജീവിതങ്ങൾക്കുമുന്നിൽ കൃപചൊരിഞ്ഞു നിൽക്കുകയാണ്.

പ്രഭാതത്തിൽ, ആകാശത്ത് സൂര്യൻ ഉദിച്ചുയരുമ്പോൾ രാവാകെ സാന്ദ്രവെട്ടം പരത്തിയ നിലാവ് മെല്ലെ മെല്ലെ മേഘങ്ങളിലേക്ക് മറയുന്നതുപോലെ, രക്ഷാകരചരിത്രത്തിന്റെ വിഹായസ്സിൽ നീതിസൂര്യനായ ക്രിസ്തു ഉദയം ചെയ്യുമ്പോൾ നിലാവിന്റെ സാന്ദ്രവെട്ടമായി മാറുന്ന നിർമലജീവിതമാണ് വി. യൗസേപ്പിന്റേത്. ജീവിതത്തിന്റെ ഇരുൾപാതകളിൽ നിലാവിന്റെ സാന്ദ്രശോഭ പരത്തുന്ന സംരക്ഷകനായി തിരുസ്സഭയ്ക്കും കുടുംബങ്ങൾക്കുമായി വി.യൗസേപ്പ് നിലകൊള്ളുന്നു. ആശ്വാസദായകനായ പരിശുദ്ധാത്മാവിന്റെ സപ്തവരദാനങ്ങൾപോലെ, അനുദിന വിശ്വാസജീവിതത്തെ പരിപോഷിപ്പിക്കുന്ന ഏഴുകൂദാശകൾപോലെ, പരമ്പരാഗതമായി പ്രാർത്ഥിക്കുന്ന യൗസേപ്പിതാവിന്റെ ഏഴ് സന്തോഷസന്താപരഹസ്യങ്ങൾപോലെ, നമ്മുടെ ജീവിതത്തിന്റെ വ്യത്യസ്തമേഖലകളിൽ വഴിവിളക്കായി നിലകൊള്ളുന്ന യൗസേപ്പിതാവിന്റെ ജീവിതത്തിലെ ഏഴു വ്യത്യസ്ത ഭാവങ്ങളിലേക്ക് കണ്ണോടിക്കുകയാണ്.

### 1. കുടുംബങ്ങളുടെ സംരക്ഷകൻ (മത്താ 1:23)

അത്തിമരത്തിന്റെ ഇലച്ചാർത്ത് തണലൊരുക്കിയ, വെൺപിറാക്കളുടെ ചിറകടിയൊച്ചകളാൽ മുഖരിതമായ നസ്രത്തിലെ കൊച്ചുവീട്! ആ വീട്ടിൽ ദൈവമൊരുക്കിയ ഒരു കുടുംബം. ആ കുടുംബത്തിൽ, അമ്മ മേരിയെയും പൊന്നുമകൻ യേശുവിനെയും ദൈവം ഭരമേൽപ്പിച്ചത് നീതിമാനും വിശ്വസ്തനും അധ്വാനശീലനുമായ യൗസേപ്പിന്റെ കര

ങ്ങളിലാണ്. സ്വന്തം സ്വപ്നങ്ങൾ മാറ്റി വച്ച്, ദൈവത്തിന്റെ രക്ഷാകരസ്വപ്ന ങ്ങൾ നെഞ്ചിലേറ്റിയ യൗസേപ്പ് യേശു വിന്റെ താൽപര്യങ്ങൾക്കുമാത്രമായി തന്റെ ജീവിതത്തെ ക്രമീകരിച്ചു. നന്മ നിറഞ്ഞ ജീവിതത്തിലൂടെ തന്റെ കുടും ബത്തെ തിരുക്കുടുംബമാക്കിമാറ്റുക യാണ് യൗസേപ്പ് ചെയ്തത്!

മാലാഖച്ചിറകുകൾ തന്റെ സ്വപ്നങ്ങ ളിലേക്ക് പറന്നിറങ്ങിയ നിമിഷംമുതൽ യൗസേപ്പ് നിർണായകമായ, സഹനങ്ങ ളുടെ ചഷകം നെഞ്ചോട് ചേർക്കുന്നു. വിവാഹനിശ്ചയം വഴി, തന്റെ ഭാര്യ യായിത്തീർന്ന മറിയം, തങ്ങളൊരുമിച്ചു ചേരുംമുമ്പേ ഗർഭിണിയായി എന്നറി യുന്ന യൗസേപ്പിന്റെ ആത്മസംഘർഷ ങ്ങൾ ഗദ്സമനിയിലെ ചോരവിയർത്ത ആ രാവിനെ ഓർമിപ്പിക്കുന്നില്ലേ? ഭാര്യ ക്ക്, കുഞ്ഞിന് ജന്മം നൽകാൻ സൗക ര്യപ്രദമായ ഒരിടംനൽകാൻ കഴിയാതെ പോകുന്ന ഒരു ഭർത്താവിന്റെ നിസ്സ ഹായ അവസ്ഥയിൽ നിന്നുരുകുന്നുണ്ട് യൗസേപ്പ്! തുടർന്ന് കുഞ്ഞിന്റെ പ്രാണൻ രക്ഷിക്കാൻ നടത്തുന്ന നെട്ടോ ട്ടങ്ങൾ! അറിയാത്ത ദേശങ്ങളിലേക്കുള്ള യാത്രകൾ. അജ്ഞാതദേശങ്ങളിലെ താമസം. പിന്നീട് ജറുസലെമിലേക്കുള്ള യാത്രയിൽ പന്ത്രണ്ടുകാരനായ മകനെ കൈവിട്ടുപോയ പിതാവിന്റെ ചങ്ക് പിട യുന്ന സങ്കടം. ഇതെല്ലാം ഒരാർദ്രമൗന ത്തിലൂടെ, വല്ലാത്തൊരു സ്ഥൈര്യ ത്തോടെ ഏറ്റെടുത്തു യൗസേപ്പ്. ചുരു ക്കംപറഞ്ഞാൽ, മംഗളവാർത്ത ലഭിച്ച നിമിഷംമുതൽ, സഹനങ്ങളുടെ, നില യ്ക്കാത്ത യാത്രകളുടെ ദിനരാത്രങ്ങ ളാണ് യൗസേപ്പിന്റെ ജീവിതം!

എന്നാൽ, ഈ ലോകജീവിതത്തിലെ സഹനങ്ങൾ, ദൈവം ഒരാത്മാവിനെ കര ങ്ങളിലെടുത്ത് തെരുതെരെ ഉമ്മവ യ്ക്കുന്ന അനുഗ്രഹനിമിഷങ്ങളായി അനുഭവിക്കാൻ കൃപ ലഭിച്ചു യൗസേ പ്പിന്. സഹനങ്ങൾക്കപ്പുറത്ത്, ഉണ്ണിയായ ദൈവകുമാരനെ കാണാൻ, കൈയിലെ ടുക്കാൻ, നെഞ്ചോടുചേർത്ത് ആശ്ലേഷി ക്കാൻ, പരിപാലിച്ചു വളർത്താനൊക്കെ അസുലഭ സൗഭാഗ്യം ലഭിച്ചു യൗസേ പ്പിന്! തന്റെ മരണനേരത്ത്, തിരുക്കു മാരന്റെയും പരി. ജനനിയുടെയും സ്നേഹശുശ്രൂഷകൾ ലഭിക്കാൻ ഭാഗ്യം സിദ്ധിച്ചു യൗസേപ്പിന്. ഈശോയുടെ പതിനഞ്ചാമത്തെ വയസ്സിൽ അവി ടുത്തെ തിരുമടിത്തട്ടിൽ കിടന്ന്, പരി.മ റിയത്തിന്റെ സാന്നിധ്യത്തിൽ യൗസേപ്പ് നിദ്രപൂകി എന്നതാണ് പാരമ്പര്യം. അങ്ങനെ നന്മരണത്തിന്റെ മധ്യസ്ഥ നായി വണങ്ങപ്പെടുന്നു യൗസേപ്പ്. കുടുംബജീവിതത്തിന്റെ എല്ലാ സന്തോ ഷങ്ങളും സന്താപങ്ങളും ഒരേപോലെ ഏറ്റെടുത്ത് സ്നേഹപൂർവകമായ പരി രക്ഷണവും നീതിപൂർവകമായ സംരക്ഷ ണവും ഓരോ കുടുംബാംഗത്തിനും നൽകുന്നതുവഴി നമ്മുടെ കുടുംബ ങ്ങളെ തിരുക്കുടുംബങ്ങളാക്കിമാറ്റാ മെന്ന് കുടുംബങ്ങളുടെ സ്വർഗീയ മധ്യ സ്ഥനായ യൗസേപ്പിതാവ് നമ്മെ പഠി പ്പിക്കുന്നു!

**2. സ്ത്രീത്വത്തിന്റെ മാനത്തിനു കാവലാൾ (മത്താ 1:19)**

മറിയമെന്ന പെണ്ണിന്റെ ജീവിതത്തിന് അഭിമാനത്തിന്റെ ആൺതുണയും കാവ ലാളുമായിരുന്നു യൗസേപ്പ്. ഒരു പെണ്ണിന്റെ കണ്ണുനീരിനെ പുഞ്ചിരി യാക്കി മാറ്റാൻ കഴിയുന്ന ആണിന്റെ സ്നേഹം യൗസേപ്പ് അവൾക്കു നൽകി. താനുമായി ഒരുമിച്ചിട്ടില്ലായിരിക്കെ ഗർഭി ണിയായിത്തീർന്ന മറിയം യഹൂദ നിയമമനുസരിച്ച് കല്ലെറിഞ്ഞു കൊല്ല പ്പെടാൻ വിധിക്കപ്പെടുമായിരുന്നു. എന്നാൽ, സമൂഹത്തിന്റെ സദാചാരനി യമങ്ങൾക്ക് മറിയത്തിന്റെ മാനത്തിനു വില പറയാനുള്ള അവസരം യൗസേപ്പ് അനുവദിക്കുന്നില്ല. അവളെ അഭിമാന ത്തോടെ തന്റെ നെഞ്ചോടുചേർത്തു. സ്നേഹാദരങ്ങളോടെ തന്റെ ജീവിത ത്തിലെ തുല്യപങ്കാളിയാക്കി. കാല ങ്ങൾക്കപ്പുറം ഒരു പെണ്ണിനെ കല്ലേ റിൽനിന്നു രക്ഷിക്കുന്ന പ്രിയ മകന്റെ നിലത്തെഴുത്തിൽ ഈ അപ്പന്റെ മുഖം നന്നായി തെളിഞ്ഞു വന്നിരുന്നോ?

നിയമപരമായും സാങ്കേതികമായും സ്ത്രീശക്തീകരണത്തിനായുള്ള സജ്ജീകരണങ്ങൾ ലോകത്ത് വർധിച്ചു വരുമ്പോഴും സ്ത്രീകൾക്കുനേരെയുള്ള അതിക്രമങ്ങൾ വർധിച്ചുവരുന്ന അവ സ്ഥയാണ് നമ്മുടെ ലോകത്തിൽ. കുടും ബത്തിന്റെ അകത്തളങ്ങളിലും സമൂഹ മാധ്യമങ്ങളിലും സൈബർ ഇടങ്ങളിലും സ്ത്രീയുടെ മാനത്തിന് വിലപറയുന്ന ദുരവസ്ഥകൾ അരങ്ങേറുമ്പോൾ, ഒരു പെണ്ണിന്റെ മാനത്തിന് പരിചയായി നിന്നു കാവലാളായ യൗസേപ്പിന്റെ ജീവിതം ഇന്ന് വളരെ പ്രസക്തമാണ്. മറിയത്തിന്റെ ജീവിതത്തിലെ ശലഭം പോലെ പിടയുന്ന ആത്മസംഘർഷ ങ്ങളെ തൊട്ടറിയാനും അവളുടെകൂടെ നിന്ന്, അവളെ ധൈര്യപ്പെടുത്തി, തന്റെ തോളോടുചേർന്ന് നിലകൊള്ളുവാ നായ് യൗസേപ്പ് അവളെ സഹായിക്കു ന്നു. സ്ത്രീശക്തീകരണത്തിന്റെ ഒരുത്ത മദൃഷ്ടാന്തമായി മാറുന്നു യൗസേപ്പ് ഇവിടെ. സഭയിലും സമൂഹത്തിലും സ്ത്രീകളുടെ സ്വരം കേൾക്കപ്പെടാ നുള്ള പരിശ്രമങ്ങൾക്ക് ഇനിയും ശക്തി കൂട്ടേണ്ടതുണ്ട്. പെണ്ണിന്റെ ഉടലിന്റെ ചാരുതകൾക്കപ്പുറം അവളുടെ ആത്മാ വിന്റെ ശോഭ തിരയുന്ന അന്വേഷണങ്ങ ളിലേക്ക് നീങ്ങേണ്ടതുണ്ട് ഇനിയും നമ്മൾ!

**3. നിഴലായിച്ചുരുങ്ങുന്ന പുരുഷജന്മ ങ്ങൾക്ക് മിഴിവേകുന്നവൻ (ലൂക്കാ 2 : 4)**

ഏതൊരു പുരുഷന്റെ വിജയത്തിനു പിന്നിലും ഒരു സ്ത്രീയുടെ സാന്നിധ്യ മുണ്ടെന്ന് പറയുന്നലോകം പലപ്പോഴും ജീവിതവീഥിയിൽ പുരുഷജന്മങ്ങളുടെ പ്രകാശനങ്ങളെ മറന്നുപോകാറുണ്ട്. മക്കളോട് അമ്മയെക്കുറിച്ച് ചോദിച്ചാൽ വാക്കുകൾ പുഴപോലെ ഒഴുകും. അപ്പ നെക്കുറിച്ച് ചോദിച്ചാലോ, പലപ്പോഴും വാക്കുകൾ വറ്റി വരളും. നമ്മുടെ കുടും ബങ്ങളിലെ ആണുങ്ങളെക്കുറിച്ച് നമ്മൾ അധികമൊന്നും സംസാരിക്കാ റില്ല. അവർ കടന്നുപോകുന്ന ആത്മസം ഘർഷങ്ങൾ പലപ്പോഴും നമ്മൾ അറി യാറില്ല. എല്ലാവർക്കും തണൽ നൽകാ നായി അവർകൊള്ളുന്ന വെയി ലൊന്നും പലപ്പോഴും നമ്മൾ കാണാ റില്ല. ഇങ്ങനെ ഒതുങ്ങിപ്പോകുന്ന പുരു ഷകനലുകളെ ഊതിക്കത്തിച്ച മഹിത ജീവിതമാണ് യൗസേപ്പിന്റേത്. മൗനമു ദ്രിതമെങ്കിലും ഒരുപാട് നന്മകൾ സംസാരിച്ച ഒരു ജീവിതം. പലപുരുഷ ന്മാരും തങ്ങളുടെ പ്രശ്നങ്ങളെക്കുറിച്ച് അധികമൊന്നും സംസാരിക്കാറില്ല. അവർ തങ്ങളുടെ ജീവിതം, ആ ജീവി തങ്ങളോട് ചുറ്റിപറ്റിനിൽക്കുന്നവർക്കു വേണ്ടി നിശബ്ദം ജീവിച്ചുതീർക്കുന്നു.

മറിയം ഗർഭിണിയാണ് എന്നറിഞ്ഞ ആ രാത്രിയിലെ യൗസേപ്പിന്റെ ആത്മ സംഘർഷങ്ങളിൽ ഗദ്സമനിയിലെ നൊമ്പരം നാം കാണുന്നില്ലേ? യൗസേ പ്പിന്റെ സഹനനിമിഷങ്ങളുടെ നിസ്സഹാ യതകളിൽ ആ നെഞ്ചിൽ ആഴ്ന്നിറ ങ്ങുന്ന വാൾമുനകളെ നാം കാണു ന്നില്ലേ? എങ്കിലും പരിഭവം പറയാതെ,



ഒരു പരാതിയും പറയാതെ തന്നിൽ നിക്ഷിപ്തമായ കടമകൾ യൗസേപ്പ് എത്ര കൃപാപൂർവം നിർവഹിക്കുന്നു! സ്വന്തം പെണ്ണിനും കുഞ്ഞിനും കൂടെയുള്ളവർക്കുംവേണ്ടി ഉദാരമായി ചെലവഴിക്കപ്പെടുന്ന പുരുഷജീവിതങ്ങൾക്ക് അങ്ങനെ വല്ലാത്തൊരു തീവ്രശോഭ നൽകുന്ന യൗസേപ്പിന്റെ ധന്യജീവിതം!

**4. കുഞ്ഞുജീവിതങ്ങളെ കാക്കുന്ന സ്നേഹകരങ്ങൾ (മത്താ 2:13)**

തന്റെ ഓമനക്കുഞ്ഞിന്റെ ജീവൻ രക്ഷിക്കാൻ ഒരു പിതാവ് നടത്തുന്ന നിലയ്ക്കാത്ത യാത്രകളുടെ ദിനരാത്രങ്ങളായി വി. യൗസേപ്പിന്റെ ജീവിതം നമുക്ക് അടുത്തറിയാൻ കഴിയും. ദൈവദൂതനിൽനിന്നും മംഗളവാർത്ത ലഭിക്കുന്ന നിമിഷംമുതൽ, പിന്നീടങ്ങോട്ട് യൗസേപ്പ് വിശ്രമമെന്തെന്ന് അറിഞ്ഞിട്ടില്ല. മറിയത്തിന്റെ ഉദരത്തിലുരുവായ കുഞ്ഞിനെ പത്തുമാസം യൗസേപ്പ് തന്റെ ഹൃദയത്തിൽ ചുമക്കുന്നു. ദൈവകുമാരന്റെ പ്രാണനെ കാക്കാനായി, അന്യദേശങ്ങളിലേക്ക്, അജ്ഞാതപ്രദേശങ്ങളിലേക്ക് മടികൂടാതെ യാത്രചെയ്യുന്നു. ഹെറോദേസിന്റെ വാൾമുനയിൽനിന്നും യേശുവിന്റെ ജീവനെ കാക്കുന്ന പൊൻകരങ്ങളായി മാറുന്നു യൗസേപ്പ്!

യേശുവിന്റെ പരസ്യജീവിതത്തിലുടനീളം, ചെറിയ ജീവിതങ്ങളെ സ്നേഹാദരങ്ങളോടെ ആശ്ലേഷിച്ച് പുകഴ്ത്തുന്ന ക്രിസ്തുവിനെ നാം കാണുന്നു. സമൂഹത്തിന്റെ മുഖ്യധാരയിൽനിന്നും മനഃപൂർവം മാറ്റിനിർത്തപ്പെടുന്ന ജീവിതങ്ങളെ എത്ര ഹൃദയവിശാലതതയോടെയാണ് ഈശോ കരങ്ങളിലെടുത്ത് വീണ്ടും സമൂഹമധ്യത്തിൽ പ്രതിഷ്ഠിക്കുന്നത്! എണ്ണപ്പെടാൻ പോലും യോഗ്യതയില്ലെന്ന് സമൂഹം തീർപ്പ്കൽപ്പിച്ച കൊച്ചുജീവിതങ്ങളെ അവൻ മാതൃകയായി ഉയർത്തിക്കാട്ടുന്നുണ്ട് പലപ്പോഴും. സമൂഹത്തിൽ അവഗണിക്കപ്പെട്ടവരെയും അഗതികളെയും കാണാൻ അവന്റെ കണ്ണുകൾക്ക് കനിവുണ്ടായത് അവന്റെ ജീവിതത്തിൽ ശിക്ഷണം നൽകിയ അപ്പനായ യൗസേപ്പിന്റെ സാന്നിധ്യംകൊണ്ടല്ലേ?

ഏവരുടെയും കണ്ണിലുണ്ണികളാകേണ്ട കുഞ്ഞുങ്ങൾ നമ്മുടെ കാലഘട്ടത്തിന്റെ കണ്ണുനീർത്തുള്ളികളാണിന്ന്! നമ്മുടെ വീടിന്റെ അതിരുകൾക്കപ്പുറത്ത് എന്തിന്, സ്വന്തം വീടിന്റെ അകത്തളങ്ങളിൽപ്പോലും നമ്മുടെ കുഞ്ഞുങ്ങൾ സുരക്ഷിതരല്ലെന്ന് വല്ലാത്ത ഭീതിയോടെയാണ് നമ്മൾ തിരിച്ചറിയുന്നത്! ദിനപത്രങ്ങളിൽ ദൃശ്യ-ശ്രവ്യമാധ്യമങ്ങളിൽ ഓരോ ദിവസവും വരുന്ന ചില വാർത്താശകലങ്ങൾ നമ്മളെ ഞെട്ടിപ്പിക്കുന്നുണ്ട്! സ്വന്തം പിതാവിന്റെ കാമാസക്തിക്ക് ഇരയാവുന്ന കുഞ്ഞുങ്ങൾ! സ്വന്തം മാതാവിന്റെ ജീവിതാസക്തികൾക്കുവേണ്ടി നരകയാതനകൾക്ക് ഏൽപ്പിച്ചുകൊടുക്കപ്പെടുന്ന കുഞ്ഞുമക്കൾ! സംരക്ഷണകവചങ്ങളാകേണ്ട കരങ്ങൾതന്നെ വാളായിത്തീർന്ന് കൊലവിളിയുതിർക്കുമ്പോൾ കുഞ്ഞുജീവിതങ്ങളുടെ പ്രാണൻപിടയുന്ന കരച്ചിലുകൾ ആരു കേൾക്കാൻ?

നിമിഷസുഖങ്ങളുടെ ഫലമായി ഉദരത്തിലുയിർകൊള്ളുന്ന ജീവനെ തികച്ചും ലാഘവത്തോടെ, ഒരു ചെറിയ ക്ലിനിക്കിൽപോയി ഇല്ലാതാക്കി, സ്വന്തം ജീവിതങ്ങളിലേക്ക് ഒന്നും അറിയാത്തതുപോലെ നടന്നുകയറുന്ന മനോഭാവങ്ങൾക്കുനേരെ പിടിച്ച ഒരു കണ്ണാടിയാണ് വി.യൗസേപ്പിന്റെ ജീവിതം! കുഞ്ഞുങ്ങൾക്കുമാത്രമല്ല, സമൂഹത്തിലെ കുഞ്ഞുജീവിതങ്ങളായിച്ചുരുങ്ങുന്ന എല്ലാ വ്യഥിതജന്മങ്ങൾക്കും കാവലും കരുതലും ആയിമാറണം നമ്മുടെ ജീവിതം. അപരഹൃദയത്തിലേക്കുള്ള നിലക്കാത്ത യാത്രയായിത്തീരണം നമ്മുടെ ജീവിതം!

**5. സമർപ്പിതജീവിതങ്ങൾക്ക് നിത്യ പരിരക്ഷ (ലൂക്കാ 2:22)**

തിരുസ്സഭയുടെ പുറത്തുനിന്നും അതിനേക്കാളുപരിയായി, അകത്തുനിന്നും തിരുസ്സഭയുടെ ഇന്നിന്റെ യാഥാർത്ഥ്യങ്ങളിൽ, സന്ന്യസ്തരുടെ അർപ്പിത ജീവിതങ്ങൾക്ക് വളരെ പ്രസക്തിയേറിയിരിക്കുകയാണ്. തിരുസ്സഭയെ എന്നും ഹരിതമായി സൂക്ഷിക്കുന്നത് സമർപ്പിതരുടെ ജ്വലിക്കുന്ന ജീവിതസാക്ഷ്യമാണ്. ഓരോ കാലഘട്ടവും ആവശ്യപ്പെടുന്ന വെല്ലുവിളികൾ നേരിട്ട്, തിരുസ്സഭയെ ഒരു വലിയ ആശാകേന്ദ്രമായി നിലനിർത്തുന്നത്, കാലഘട്ടത്തിനനുസൃതമായ സമർപ്പിതരുടെ ഇടപെടലുകളാണ്. സമൂഹമനഃസാക്ഷിയെ തൊട്ടുണർത്തുന്ന ചടുലമായ ഒരു ജിഹ്വയായി സമർപ്പിതർ മാറുന്നു.

ഇന്നിന്റെ യാഥാർത്ഥ്യങ്ങളിൽ സമർപ്പിതർക്ക് വലിയൊരു മാതൃകയും പ്രചോദനവുമാണ് സമർപ്പിതരുടെ മധ്യസ്ഥനായി സഭയിൽ വണങ്ങപ്പെടുന്ന വി.യൗസേപ്പ്. ക്രിസ്തുവിന്റെ ജീവിതത്തിൽമാത്രം നങ്കൂരമിട്ട്, ക്രിസ്തുവിന്റെ താൽപര്യങ്ങൾക്കുവേണ്ടിമാത്രം ജീവിക്കാൻ സമർപ്പിതരെ പ്രത്യേകം പഠിപ്പിക്കുന്നു വി. യൗസേപ്പ്. ലോകത്തിന്റെ ശബ്ദഘോഷങ്ങൾക്കും ഉത്സവതിമിർപ്പുകൾക്കുമിടയിൽ മൗനമുദ്രിതമായി ജീവിതത്തെ മാറ്റിയെടുക്കാൻ ഈ മഹിതജീവിതം സമർപ്പിതരെ തട്ടിയുണർത്തുന്നു. വിജയം കൊതിച്ച് കുതിച്ചുപായുന്ന യാഗാശ്വമായി മനുഷ്യൻ മാറുമ്പോൾ മൃദുചലനങ്ങളിലൂടെ ലോകത്തെ കീഴടക്കാൻ സമർപ്പിതർക്കു കഴിയും എന്ന വലിയ ദൃഷ്ടാന്തമാണ് വി.യൗസേപ്പ്. വ്രതബദ്ധമായ ജീവിതചര്യയിലൂടെ മുന്നേറുന്ന സമർപ്പിതർക്ക് ദാരിദ്ര്യവും അനുസരണവും ബ്രഹ്മചര്യവും ജീവിച്ച് മുന്നേറാൻ മറിയം കഴിഞ്ഞാൽ സമർപ്പിതർക്ക് മറ്റേത് മാതൃകയുണ്ട്? സമർപ്പിതജീവിതത്തിന്റെ നിത്യപരിരക്ഷയായി, പരിചയായി ഈ ധന്യജീവിതത്തെ നെഞ്ചോടുചേർക്കാം. നാൽപ്പതാം നാൾ, പൊന്നുണ്ണിയെ ദൈവാലയത്തിൽ സമർപ്പിച്ച യൗസേപ്പിതാവിന്റെ പൊൻകരങ്ങൾ ഇന്നും എല്ലാ സമർപ്പിതരെയും യേശുവിന് സമർപ്പിച്ചുകൊണ്ടിരിക്കുന്നു!

**6. അധ്വാനശീലർക്ക് ജ്വലിക്കുന്ന മാതൃക (മത്താ 13:55)**

'തച്ചന്റെ മകൻ' എന്നാണ് ചുറ്റുമുള്ളവർ അവനെ വിളിച്ചത്. ചില നേരങ്ങളിൽ അല്പം പരിഹാസച്ചുവയോടെ അങ്ങനെ വിളിക്കപ്പെടുമ്പോഴും മകൻ അപ്പനെയോർത്ത് ലജ്ജിച്ചില്ല. മാത്രമല്ല,

ആ വിളിപ്പേര് സമ്മാനിച്ച ജോലിതന്നെ അവനും ഏറ്റെടുത്തു. അപ്പനെപ്പോലെ ഉളിപിടിച്ചും നന്നായി അധ്വാനിച്ച് വിയർത്തും അവൻ ജീവിതത്തെ ഒരാഘോഷമാക്കിമാറ്റി. വിശ്രമമില്ലാതെ, നാടുനീളെ ചുറ്റിസഞ്ചരിച്ച്, ഏവർക്കും നന്മകൾ ചെയ്യാൻ അവനെ പ്രാപ്തനാക്കിയതും അപ്പന്റെ കൈയിലെ ഉളിതഴമ്പാണ്. അധ്വാനിച്ചു ജീവിക്കുന്നതിൽ അവൻ ആനന്ദം കണ്ടെത്തി!

ജീവിതത്തിന്റെ വ്യത്യസ്ത വഴികളിൽ അന്നന്നത്തെ അപ്പത്തിനായി, നെറ്റി വിയർത്ത് ആഹാരം തേടുന്ന ഓരോ മനുഷ്യർക്കും ജ്വലിക്കുന്ന മാതൃകയാണ് വി.യൗസേപ്പ്. യൂറോപ്പിൽ മെയ് 1 പുഷ്പദിനമായി കൊണ്ടാടിയ സ്മരണയിൽ, പിന്നീട് തൊഴിലാളിദിനമായി, മെയ്ദിനമായി ആചരിക്കപ്പെട്ടപ്പോൾ അതിനെ പവിത്രീകരിക്കാനായി പന്ത്രണ്ടാപീയൂസ് പാപ്പ 1955 മെയ് 1-ന് വി.പത്രോസിന്റെ അങ്കണത്തിൽ വന്നുചേർന്ന തൊഴിലാളികൾക്ക് ഒരു സമ്മാനം നൽകി; മെയ് 1 തൊഴിലാളിയായ വി. യൗസേപ്പിന്റെ തിരുനാളായി പ്രഖ്യാപിച്ചു;. അന്നുമുതൽ ഓരോ തൊഴിലാളിയും ഈ ദിനം സമുചിതമായി ആഘോഷിക്കുന്നു. അധ്വാനിച്ച് ജീവിതം പുലർത്തുന്ന ഒരാൾ, ദൈവം ഇഷ്ടപ്പെടുന്ന മനോഹരമായ ഒരു കാഴ്ചയാണ്. ജീവിത പ്രാരാബ്ധങ്ങൾക്കിടയിൽ അഹോരാത്രം അധ്വാനിച്ചു കഷ്ടപ്പെട്ടുജീവിക്കുന്ന ഏതൊരാൾക്കും ഒരിക്കലും അവസാനിക്കാത്ത കലവറയിൽനിന്നും വാത്സല്യത്തോടെ വിളമ്പിത്തരുന്ന യൗസേപ്പിതാവിന്റെ സാന്നിധ്യം വലിയ ബലമായിത്തീരട്ടെ!

**7. സ്വന്തമായൊരിടം തേടുന്നവരുടെ തുണക്കാരൻ (ലൂക്കാ 2:39)**

നസ്രത്തിലെ തിരുക്കുടുംബം ഒരഭയാർത്ഥിക്കുടുംബമായിരുന്നു! മംഗളവാർത്തമുതൽ യൗസേപ്പും മറിയവും അഭയാർത്ഥികളായി അലഞ്ഞു. പിറന്നുവീണ മണ്ണിൽനിന്നും പലായനംചെയ്യേണ്ടിവന്ന അവർ, സ്വന്തമായൊരിടം ഇല്ലാതെ വേദനിക്കുന്നവരുടെ ദുഃഖം അനുഭവിച്ചവരാണ്. ജസ്സെയുടെ വേരിൽനിന്നും ദാവീദിന്റെ ഗോത്രത്തിൽനിന്നും പൊട്ടിക്കിളിർത്ത ആ ശാഖയ്ക്കുവേണ്ടി അവർ ചെയ്ത യാത്രകൾ ദുസ്സഹങ്ങളായിരുന്നു. ദിവ്യജനനത്തിനായി സത്രത്തിൽപ്പോലും ഇടം കിട്ടാതെ പോയ അവർ തങ്ങളുടെ നസറത്തിലെത്തുംവരെയും എത്രയെത്ര യാത്രകളുടെ യാനപാത്രങ്ങളാക്കി മാറ്റി സ്വന്തം കാലടികളെ! സ്വന്തമായി, ഒരിഞ്ചുസ്ഥലമോ, ഒരുപിടി മണ്ണോ ഒരു കൊച്ചുഭവനമോ ഇല്ലാത്ത വ്യഥിത ജീവിതങ്ങൾക്ക് യാചിക്കാവുന്ന ഒരു വലിയ അഭയകേന്ദ്രമാണ് വി. യൗസേപ്പ്. ദുഃഖിതരുടെ പ്രാർത്ഥനകൾക്ക് കരുണയോടെ ചെവി ചായ്ച്ചു നിൽക്കുന്ന വന്ദ്യപിതാവ്!



'ഫ്രത്തേല്ലി തൂത്തി' എന്ന അപ്പസ്തോലിക പ്രബോധനത്തിലൂടെ, നാമെല്ലാവരും ഹൃദയങ്ങളിലേക്ക് അഭയാർത്ഥികളെ കൂടപ്പിറപ്പുകളായി സ്വീകരിക്കണമെന്ന് ഫ്രാൻസിസ് പാപ്പ ഉദ്ബോധിപ്പിക്കുന്നു. യൗസേപ്പിതാവിനെ പ്രത്യേകമായി ഇഷ്ടപ്പെടുന്ന പാപ്പ അതിന് മാതൃകയായി നൽകുന്നതും ഈ വന്ദ്യപിതാവിനെത്തന്നെയാണ്. ലോകത്തിലെ ഏറ്റവും വലിയ കുടിയേറ്റ സ്വഭാവമുള്ള ജനതയായാണ് മലയാളികൾ അറിയപ്പെടുന്നത്. എങ്കിൽ നമ്മുടെ ചുറ്റിനുമുള്ള അഭയാർത്ഥികളുടെ സങ്കടങ്ങൾ നമ്മൾ എത്ര എളുപ്പത്തിൽ കാണാതെപോകുന്നു? ജീവിക്കാനുള്ള വഴിതേടി അന്യസംസ്ഥാനങ്ങളിൽനിന്നും എത്തുന്നവരെ വളരെ ലാഘവത്തോടെ 'ബംഗാളി' എന്ന പേരിൽ ചുരുക്കി, ചെറുതാക്കി നാം അകറ്റിനിർത്തുന്നു. നമുക്ക് ഇഷ്ടമില്ലാത്തവരോട് ഒരു ദയവും കാണിക്കാതെ നാം നമ്മുടെ ജീവിത പരിസരങ്ങളിൽനിന്നും മാറ്റിനിർത്തുന്നു. മണ്ണിലേക്ക് പിറന്നുവീണ ദൈവപുത്രന് ഒരു വലിയ അഭയമായി മാറിയ നെഞ്ചകമാണ് യൗസേപ്പിതാവിന്റേത്! ആ മാതൃകയിൽ ചുറ്റുമുള്ളവരെ ഹൃദയവിശാലതയോടെ സ്വീകരിച്ച് സ്നേഹിക്കുന്ന, അഭയംനൽകുന്ന വ്യക്തികളായിത്തീരാം നമുക്ക്!

വി. യൗസേപ്പിതാവിന്റെ പുണ്യജീവിതത്തിൽ നാം കാണുന്ന ഈ ഏഴ് ഹൃദയഭാവങ്ങൾ നമ്മുടെ ജീവിതങ്ങളിലേക്ക് അതേപടി പകർത്താൻ പരിശ്രമിക്കാം നമുക്ക്. ആത്മാവിന്റെ ഇരുൾവീണ രാത്രികളിൽ കാഴ്ചകൾക്കും സ്വപ്നങ്ങൾക്കുമപ്പുറം ദൈവദർശനങ്ങളിലേക്ക് ശലഭംപോലെ പിടഞ്ഞുയർന്ന ഹൃദയമാണ് വി. യൗസേപ്പിന്റേത്! ആ ഹൃദയം പറയുന്ന വഴികളിലേക്ക് യാത്ര തുടങ്ങാം നമുക്ക് പുതിയ വർഷത്തിൽ! ദൈവാനുഗ്രഹങ്ങളുടെ നസ്രത്ത് നമുക്കായ് കാത്തിരിക്കുന്നു!!



# കുടുംബം ഈശോയോടൊത്ത് പ്രതിസന്ധികൾ തരണം ചെയ്യണം

**റവ. ഫാ. വർഗീസ് വള്ളിക്കാട്ട്**

ഇന്നത്തെ ലോകത്തിന്റെ പ്രതിസന്ധികളിൽ മുഖ്യമായത് കുടുംബത്തെ സംബന്ധിക്കുന്നതാണ് എന്നു പറഞ്ഞാൽ അത് അതിശയോക്തിയാവില്ല. മനുഷ്യ സമൂഹത്തിന്റെ നിലനിൽപ്പും വളർച്ചയും കുടുംബത്തിന്റെ നിലനിൽപ്പുമായി അഭേദ്യമാം വിധം ബന്ധപ്പെട്ടാണിരിക്കുന്നത്. കുടുംബജീവിതത്തിന്റെ പ്രതിസന്ധി, മനുഷ്യജീവന്റെയും സ്നേഹത്തിന്റെയും, കൂട്ടായ്മയുടെയും അടിത്തറയിൽ വിള്ളൽ വീഴ്ത്തുകയും ജീവിതത്തിന്റെ മറ്റെല്ലാ മേഖലകളിലേക്കും സമൂഹത്തിലേക്കും പടരുകയും ചെയ്യും. ജീവന്റെ നാഥനായ ഈശോയോടു ചേർന്നു നിന്നുകൊണ്ടുമാത്രമേ ജീവന്റെയും സ്നേഹത്തിന്റെയും കൂദാശയായ കുടുംബത്തെ സംരക്ഷിക്കാനും ജീവനെതിരെയുള്ള വെല്ലുവിളികളെ അതിജീവിച്ചു കുടുംബമെന്ന കൂട്ടായ്മയിൽ മുന്നേറാനും കഴിയുകയുള്ളു.

### വിശുദ്ധ ഗ്രന്ഥം വെളിച്ചം പകരുന്നു

വിശുദ്ധ മത്തായിയുടെ സുവിശേഷം പത്തൊൻപതാം അധ്യായം ഒന്നുമുതൽ ഒൻപതുവരെയുള്ള വാക്യങ്ങളിൽ, ഭാര്യാ-ഭർതൃ ബന്ധത്തിന്റെയും അതിലൂടെ സ്ഥാപിതമാകുന്ന കുടുംബത്തിന്റെയും സ്ഥാനമെന്തെന്ന് ഈശോ വെളിപ്പെടുത്തുന്നുണ്ട്. ഭാര്യയെ ഉപേക്ഷിക്കുന്നത് നിയമാനുസൃതമാണോ എന്ന ഫരിസേയരുടെ ചോദ്യത്തിന് മറുപടിയായി യേശു, മനുഷ്യസൃഷ്ടിയുടെ ആരംഭം മുതൽ അവരെ സംബന്ധിക്കുന്ന ദൈവിക പദ്ധതിയനുസരിച്ച്, അവർ ആണും പെണ്ണുമായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നും അതിനാൽ പുരുഷൻ മാതാപിതാക്കളെ വിട്ടു തന്റെ ഭാര്യയോടു ചേരുമെന്നും, അവർ രണ്ടല്ല, ഒരു ശരീരമാണ് എന്നും വ്യക്തമാക്കുന്നു. അങ്ങനെ, ഇസ്രായേൽ ജനത്തിനായി മോശ നൽകിയ നിയമത്തിലു ായിരുന്ന കുറവിനെ ഈശോ നികത്തുകയും, വിവാഹ ജീവിതത്തെ സംബന്ധിച്ച് ആദിമുതലുണ്ടായിരുന്ന സ്രഷ്ടാവിന്റെ ഹിതം വെളിപ്പെടുത്തുകയും ചെയ്തു.

### സഭ മാർഗദർശനം നൽകുന്നു

വിശുദ്ധ ഗ്രന്ഥത്തിന്റെ വെളിച്ചത്തിൽ, കുടുംബത്തെ സംബന്ധിച്ച് സഭ വ്യക്തമായ മാർഗദർശനം നൽകുന്നുണ്ട്. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പശ്ചാത്തലത്തിൽ, മാർപ്പാപ്പമാർ



സ്ത്രീ പുരുഷന്മാരുടെ കൂട്ടായ്മയാണ് കുടുംബ ജീവിതത്തിന്റെ അടിത്തറ. ലൈംഗികമായ വ്യതിരിക്തതയും അതിൽനിന്നുളവാകുന്ന പരസ്പര ആകർഷണവും, സ്നേഹവും, സമർപ്പണവുമാണ് സ്ത്രീ പുരുഷന്മാരെ ഗാഢമായ സൗഹൃദത്തിലേക്കും, സ്നേഹത്തിന്റെ കൂട്ടായ്മയിൽ ശരീരങ്ങളുടെ ഒന്നാകലിലേക്കും, പുതിയ ജീവന്റെ സൃഷ്ടിയിലൂടെ, സഹസ്രഷ്ടാക്കളുടെ സ്ഥാനത്തേക്കും ഉയർത്തുന്നത്. സ്നേഹം പങ്കുവയ്ക്കു കയും, ജീവൻ പകരുകയും ചെയ്യുന്ന ഭാര്യാ-ഭർതൃ കൂട്ടായ്മ, ദൈവിക സ്നേഹ കൂട്ടായ്മയായ പരിശുദ്ധ ത്രിത്വത്തെ ഈ ലോകത്തിൽ പ്രതിഫലിപ്പിക്കുന്ന ഏറ്റവും മനോഹരമായ ഐക്കൺ ആണെന്ന് വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ, 1979 നവംബർ 14-നു ക്രിസ്തീയ കുടുംബത്തെക്കുറിച്ചുള്ള തന്റെ പ്രസംഗത്തിൽ ചൂണ്ടിക്കാട്ടുന്നുണ്ട്.

മനുഷ്യനെന്ന നിലയിൽ തന്റെ ബുദ്ധിയുടെയും ഇച്ഛാശക്തിയുടെയും തലത്തിൽ മാത്രമല്ല മനുഷ്യൻ ദൈവത്തിന്റെ ഛായയും സാദൃശ്യവുമായിരിക്കുന്നത്, പിന്നെയോ സൃഷ്ടിയുടെ ആരംഭം മുതൽ പുരുഷനും സ്ത്രീയും എന്ന നിലയിൽ അവർ രൂപംകൊടുക്കുന്ന കുടുംബം എന്ന കൂട്ടായ്മയിലൂടെയുമാണ് എന്നാണ് ജോൺ പോൾ രണ്ടാമൻ പാപ്പാ പഠിപ്പിച്ചത്. ക്രിസ്തീയ കുടുംബത്തെ സംബന്ധിക്കുന്ന തുടർന്നുള്ളസഭയുടെ ദൈവശാസ്ത്ര പ്രബോധനങ്ങളിൽ, അദ്ദേഹത്തിന്റെ ഈ ദർശനം ശക്തമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്.

കുടുംബ ജീവിതത്തിലെ 'വ്യക്തികളുടെ കൂട്ടായ്മ' എന്നത് കേവലം, വ്യത്യസ്ത വ്യക്തികളുടെ കൂടിവരവോ കൂടിചേരലോ അല്ല, അത് ഭാര്യാ ഭർത്താക്കന്മാരുടെ സ്വതന്ത്ര മനസ്സോടെയുള്ള സ്വയം സമർപ്പണത്തിൽനിന്നും ഉരുവാകുന്ന ജീവന്റെയും സ്നേഹത്തിന്റെയും കൂട്ടായ്മയാണ്. സ്ത്രീ പുരുഷന്മാരുടെ സൃഷ്ടിയിൽ, 'പുരുഷൻ ഏകനായിരിക്കുന്നതു നന്നല്ല' (ഉൽപ്പ. 2:18 ) എന്ന ദൈവിക ജ്ഞാനം പ്രകടമാകുന്നുണ്ട്. ആദത്തിന്റെ 'ആദിമമായ ഏകാന്തതയും' അവന്റെ 'ശരീരത്തിന്റെ ഭാഷയും' അവനിണങ്ങുന്ന ഒരു ഇണയെ

കുടുംബത്തെ സംബന്ധിക്കുന്ന പ്രബോധനങ്ങൾ കാലാകാലങ്ങളിൽ നല്കിക്കൊണ്ടാണിരിക്കുന്നത്. വിശുദ്ധ പോൾ ആറാമൻ മാർപ്പാപ്പ "മനുഷ്യ ജീവൻ" എന്ന തന്റെ ചാക്രിക ലേഖനത്തിൽ (ജൂലൈ 25, 1968) മനുഷ്യ ജീവന്റെ മഹത്വം ഊന്നിപ്പറയുകയും, മനുഷ്യ ജീവനെതിരെയുള്ള എല്ലാവിധ കടന്നുകയറ്റങ്ങളെയും വിശിഷ്യാ, ഗർഭഛിദ്രത്തെയും പ്രകൃതി വിരുദ്ധ (കൃത്രിമ) ഗർഭനിരോധന മാർഗങ്ങളെയും ശക്തമായി അപലപിക്കുകയും ചെയ്തു. ആധുനിക സഭയുടെ ചരിത്രത്തിൽ ഈ പ്രബോധന രേഖക്ക് അതുല്യമായ സ്ഥാനമാണുള്ളത്. കേരളത്തിലെ കത്തോലിക്കാ സഭാ സമൂഹങ്ങൾ ഈ പ്രബോധനത്തിൽ ഇനിയും ഏറെ വളരേ ീയിരിക്കുന്നു. എഴുപതുകൾ മുതൽ സർക്കാർ നടപ്പാക്കിയ കുടുംബാസൂത്രണ പരിപാടികളിൽ വർധിച്ച ആവേശത്തോടെ പങ്കെടുത്ത ചരിത്രമാണ് കേരളത്തിലെ ക്രൈസ്തവർക്കുള്ളത്. കേരളത്തിലെ ക്രൈസ്തവ ജനസംഖ്യ കുത്തനെ കുറഞ്ഞുവരുന്നതിനുള്ള ഒരു പ്രധാന കാരണം സഭാ പ്രബോധനങ്ങളിൽ വിശ്വാസികളെ പരിശീലിപ്പിച്ചു വളർത്തുന്നതിനു സഭാ നേതൃത്വം വേണ്ടത്ര ജാഗ്രത കാട്ടിയിരുന്നില്ല എന്നതുതന്നെയല്ലേ?

### വിശുദ്ധ ജോൺ പോൾ രണ്ടാമൻ പാപ്പായും കുടുംബത്തിന്റെ ദൈവശാസ്ത്രവും

കുടുംബത്തെ സംബന്ധിക്കുന്ന പ്രബോധനങ്ങൾ നൽകുന്നതിൽ അതീവ ജാഗ്രത പുലർത്തിയ മാർപ്പാപ്പയാണ് വിശുദ്ധ ജോൺ പോൾ രണ്ടാമൻ. സ്നേഹത്തിൽ ഒന്നാകുന്ന

ആവശ്യപ്പെടുന്നുണ്ട്. അതിനാലാണ് തന്റെതന്നെ അസ്തിത്വത്തിന്റെ ഭാഗമായ ഹവ്വയുടെ ആദ്യ ദർശനത്തിൽ ആദം മതിമറന്നു സന്തോഷിക്കുന്നതായി ബൈബിൾ സാക്ഷ്യപ്പെടുത്തുന്നത്. വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ 'ശരീരത്തിന്റെ ദൈവശാസ്ത്രം' എന്ന പേരിൽ പ്രസിദ്ധമായ അദ്ദേഹത്തിന്റെ പ്രബോധന പരമ്പരയിൽ ഇക്കാര്യം അടിവരയിട്ടു പറയുന്നുണ്ട്.

മനുഷ്യന്റെ മഹത്വം കുടികൊള്ളുന്നത് വ്യക്തി എന്ന നിലയിലും കൂട്ടായ്മ എന്ന നിലയിലും മനുഷ്യൻ ദൈവത്തെ പ്രതിബിംബിപ്പിക്കുന്നു എന്നതിലാണ്. അതിനാൽത്തന്നെ, ദൈവ ഛായയായ മനുഷ്യൻ ആദരവും സ്നേഹവും അർഹിക്കുന്നു. ഒരു വ്യക്തിയെയും ഒരു വസ്തുവായോ മറ്റു വ്യക്തികളുടെ അഭിലാഷ പൂർത്തിക്കായുള്ള ഉപകരണമായോ കാണാൻ ഈശോ അനുവദിക്കുന്നില്ല. ദാമ്പത്യ ജീവിതത്തിന്റെ പരിശുദ്ധിയും, വിവാഹ ജീവിതത്തിന്റെ അനന്യതയും കുടികൊള്ളുന്നത് മനുഷ്യന്റെ ദൈവദത്തമായ മഹത്വത്തിലാണ് എന്നു വിശുദ്ധ ഗ്രന്ഥവും സഭയുടെ പ്രബോധനങ്ങളും സാക്ഷ്യപ്പെടുത്തുന്നു.

ഓരോ സ്ത്രീയും പുരുഷനും തുല്യ മഹത്വമുള്ള മനുഷ്യ വ്യക്തികളാണ്. ഒരാൾ മറ്റൊരാളുടെ അടിമയോ, ജംഗമ വസ്തുവോ ഉപഭോഗത്തിനുള്ള ഉപാധിയോ അല്ല. സ്വീകരിച്ചുകൊണ്ട് സ്വയം നൽകുകയും, സ്വയം നൽകിക്കൊണ്ട് സ്വീകരിക്കുകയും ചെയ്യുന്ന സ്വയം ദാനത്തിന്റെയും, സ്വീകരണത്തിന്റെയും അരൂപിയിലാണ് ഭാര്യാഭർതൃ ബന്ധം ദൈവീക കൂട്ടായ്മയുടെ കൂദാശയായി മാറുന്നത്. അവിടെ ആധിപത്യമില്ല, സമർപ്പണമേയുള്ളു. കവർന്നെടുക്കലില്ല, കൃതജ്ഞതയോടെയുള്ള സ്വീകരണമേയുള്ളു. ഇത്തരം ഒരു സ്നേഹ കൂട്ടായ്മക്ക് മാത്രമേ ജീവനിലേക്കു തുറവുള്ള ഒരു ബന്ധത്തിന് രൂപം കൊടുക്കാൻ കഴിയൂ. പുതിയ ജീവനെ ദൈവത്തിൽനിന്നുള്ള ദാനമായി സ്വീകരിക്കാൻ കഴിയൂ. മനുഷ്യ ജീവന്റെ ആരംഭം മുതൽ അതിന്റെ സ്വാഭാവിക അന്ത്യംവരെ അതിനോട് ആദരവ് പുലർത്താൻ കഴിയൂ.

**ഭാര്യാ-ഭർതൃ ബന്ധം ജീവനിലേക്കു തുറവുള്ളതാകണം**

മനുഷ്യ ജീവന്റെ വിളനിലവും, മൂല്യങ്ങളുടെ ആരാമവുമായ കുടുംബത്തിലാണ് കുഞ്ഞുങ്ങൾ ജനിക്കുന്നതും വളരുന്നതും. മനുഷ്യ ശിശു ജനിച്ചു പക്വത പ്രാപിക്കുന്നത്, മറ്റു ജന്തു വർഗ്ഗങ്ങളേക്കാൾ സുദീർഘവും, കൂടുതൽ ശ്രദ്ധയും പരിചരണവും ആവശ്യമുള്ളതുമായ ഒരു കാലഘട്ടത്തിലൂടെയാണ്. മാതാപിതാക്കളുടെ സ്നേഹ പരിലാളനങ്ങളിലൂടെയും ത്യാഗപൂർണ്ണ മായ സമർപ്പണത്തിലൂടെയും മാത്രം സാധ്യമാകുന്ന ഒന്നാണ് കുട്ടികളുടെ സ്വഭാവ രൂപീകരണവും വിദ്യാഭ്യാസവും. കുടുംബത്തിന്റെ അന്തരീക്ഷം ഇക്കാര്യത്തിൽ നിർണ്ണായകമായ പങ്കു വഹിക്കുന്നുണ്ട്. കൂട്ടു കുടുംബങ്ങളിൽനിന്ന് അണുകുടുംബങ്ങളിലേക്കുള്ള മാറ്റം നമ്മുടെ കുടുംബാന്തരീക്ഷത്തെയാകെ മാറ്റിയിട്ടുണ്ട്. അണു വിസ്പോടനത്തിന്റെ നശീകരണശക്തിയോടെ, കുടുംബങ്ങളെ പിളർക്കുകയും തകർക്കുകയും ചെയ്യുന്ന മാറ്റത്തിന്റെ കൊടുങ്കാറ്റ് ഇന്ന് എല്ലാ ഭാഗത്തുനിന്നും വീശികൊണ്ടാണിരിക്കുന്നത്!

**അജപാലനപരമായ വെല്ലുവിളികൾ**

കുടുംബങ്ങളുടെ അജപാലനം സഭയുടെ ദൗത്യത്തിന്റെ മുഖ്യ ശ്രദ്ധാകേന്ദ്രമായി മാറിക്കഴിഞ്ഞു. ഫ്രാൻസിസ് പപ്പാ 2016 മാർച്ച് 19-നു പുറപ്പെടുവിച്ച 'സ്നേഹത്തിന്റെ സന്തോഷം' എന്ന അപ്പസ്തോലിക ആഹ്വാനം കുടുംബങ്ങളുടെ അജപാലനത്തിൽ ഊന്നിയുള്ള സഭയുടെ സുവിശേഷ വൽക്കരണ ദൗത്യത്തിന് ഒരു മാർഗദർശിയാണ്. ഈ മാർഗരേഖ, ദൈവ വചനത്തിന്റെ വെളിച്ചത്തിൽ കുടുംബത്തെ നിർവചിക്കുകയും അതിന്റെ ദൗത്യത്തെ സ്പഷ്ടമാക്കുകയും, സഭയുടെ അജപാലന ശൈലിയിലും അഭിമുഖങ്ങളിലും ഉണ്ടാകേണ്ട മാറ്റങ്ങളെ വരച്ചുകാട്ടുകയും ചെയ്യുന്നു. കുടുംബങ്ങളുടെ അനുഭവങ്ങളും അവ നേരിടുന്ന വെല്ലുവിളികളും പാപ്പാ വിശദമായിത്തന്നെ പ്രതിപാദിക്കുന്നുണ്ട്.

യേശുവിലൂടെ വെളിപ്പെടുന്ന പരിശുദ്ധ ത്രിത്വത്തിന്റെ സ്നേഹകൂട്ടായ്മയുടെ അരൂപിയിൽ രൂപപ്പെടുന്ന ക്രിസ്തീയ കുടുംബജീവിതം, ക്രിസ്തുവും സഭയും തമ്മിലുള്ള ബന്ധത്തെ കൗദാശികമായി അടയാളപ്പെടുത്തുന്നു എന്ന പൗലോസ് അപ്പസ്തോലന്റെ പ്രബോധനവും പാപ്പാ വിശദമാക്കുന്നുണ്ട്. സ്വയം ദാനം ചെയ്യുന്ന സ്നേഹത്തിലുള്ള ദമ്പതികളുടെ വളർച്ചയാണ് കുടുംബത്തിന്റെ ഭദ്രതക്ക് അടിസ്ഥാനം. ദമ്പതികളുടെ ഫലസംലബ്ധിയുള്ള സ്നേഹം ജീവൻ പ്രദാനം ചെയ്യുന്നതും ബന്ധങ്ങളെ ഊട്ടി വളർത്തുന്നതുമാണ്.

കുടുംബങ്ങളുടെ അജപാലനത്തിൽ പുലർത്തേ ചില നൂതന അഭിമുഖ്യങ്ങളും സമീപനങ്ങളും പങ്കുവയ്ക്കുന്ന പാപ്പാ, സാഹചര്യങ്ങളെ വിവേചിച്ചറിയാനും കുടുംബങ്ങളോടൊപ്പം സഹഗമനം ചെയ്യാനും സ്നേഹാനുഭവത്തിൽ മുറിപ്പെട്ടവരോട് ചേർന്നുനിന്ന് അവർക്കു ക്രിസ്തു ചൈതന്യം പകരാനും അജപാലകരെ ആഹ്വനം ചെയ്യുന്നു. കുട്ടികളുടെ മെച്ചപ്പെട്ട വിദ്യാഭ്യാസം, കുടുംബത്തിന്റെ



ആധ്യാത്മീകത എന്നിവയും വിശദീകരിച്ചിരിക്കുന്നു. പ്രശ്ന സങ്കീർണ്ണമായ ഇന്നത്തെ ലോകത്തിൽ ക്രിസ്തുവിനോട് ചേർന്ന് നിന്നുകൊണ്ടും ക്രിസ്തുവിന്റെ മനോഭാവത്തോടെയും കുടുംബങ്ങളെ സഹഗമിക്കുവാൻ ഫ്രാൻസിസ് പാപ്പാ ഈ അപ്പസ്തോലിക ആഹ്വാനത്തിലൂടെ സഭയെ, വിശിഷ്യാ അജപാലകരെയും കുടുംബ പ്രേഷിതരെയും ഉദ്ബോധിപ്പിക്കുന്നു.

**2021 മാർച്ച് 19 മുതൽ കുടുംബ വർഷം**

സ്നേഹത്തിന്റെ സന്തോഷം എന്ന അപ്പസ്തോലിക ആഹ്വാനത്തിന്റെ അഞ്ചാം വാർഷികമായ 2021 മാർച്ച് 19 മുതൽ ഒരു വർഷം ദീർഘിക്കുന്ന കുടുംബ വർഷം സഭയിൽ പ്രഖ്യാപിച്ചുകൊണ്ട് ഫ്രാൻസിസ് മാർപ്പാപ്പ, പ്രതിസന്ധികളിൽ ക്രിസ്തുവിനോടൊപ്പം മുന്നേറാൻ സഭയെ ആഹ്വാനം ചെയ്തിരിക്കുകയാണ്. തിരുക്കുടുംബത്തിന്റെയും സഭയുടെയും സംരക്ഷകനായ വിശുദ്ധ യൗസേപ്പിതാവിന്റെ വർഷമായി പ്രഖ്യാപിച്ചിരിക്കുന്ന 2021-ലെ, വിശുദ്ധ യൗസേപ്പിതാവിന്റെ തിരുനാൾ ദിനം മുതലാണ് കുടുംബ വർഷമായി ആചരിക്കാൻ പപ്പാ ആഹ്വാനം ചെയ്തിരിക്കുന്നത് എന്നത് പ്രത്യേകം ശ്രദ്ധാർഹമാണ്. തിരുക്കുടുംബത്തെ മാതൃകയാക്കുന്ന ഓരോ ക്രൈസ്തവ കുടുംബവും, ദൈവത്തിന്റെ പദ്ധതികളോട് സമ്പൂർണ്ണമായി സഹകരിക്കുന്നതിനും, വിശുദ്ധ യൗസേപ്പിതാവിന്റെയും മാതാവിന്റെയും മാതൃക പിൻപറ്റുന്നതിനും പ്രത്യേകം ശ്രദ്ധയുള്ളവരാകണം എന്ന ഓർമ്മപ്പെടുത്തൽ കൂടിയാണ് പപ്പാ നടത്തുന്നത്.

മംഗള വാർത്തമുതൽ ഈശോ ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിലും വളർന്നു പക്വത പ്രാപിക്കുന്നതുവരെ ഈശോയെ ദൈവഹിതമനുസരിച്ചു പരിപാലിക്കുന്നതിൽ വിശുദ്ധ യൗസേപ്പും പരിശുദ്ധ മറിയവും ബദ്ധശ്രദ്ധരായിരുന്നു. ഈശോ തന്നെക്കുറിച്ചുള്ള ദൈവിക പദ്ധതി തിരിച്ചറിഞ്ഞു തന്റെ ദൗത്യം ഏറ്റെടുക്കുന്നതുവരെ, ബാലനായ യേശുവിനെ പരിപാലിച്ചു വളർത്തുന്നതിൽ, അവിടത്തെ മാതാപിതാക്കൾ വീഴ്ച വരുത്തിയില്ല. സ്വർഗീയ പിതാവിനെ തിരിച്ചറിഞ്ഞു അവിടത്തെ ഹിതത്തിനു സ്വയം സമർപ്പണം നടത്തുന്നതുവരെ ഈശോ



തന്റെ മാതാപിതാക്കൾക്ക് കീഴ്പ്പെട്ട് അവർക്കു വിധേയനായി ജീവിച്ചു എന്നും വിശുദ്ധ ഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നു. ഈശോയുടെ ദൗത്യത്തിന് മാതാപിതാക്കൾ ഒരിക്കലും തടസമായിരുന്നുമില്ല. അവിടത്തെ കുരിശിൻ ചുവട്ടിൽ നമ്മൾ പരിശുദ്ധ അമ്മയെയും താൻ ഏറെ സ്നേഹിച്ച ശിഷ്യനെയും കണ്ടുമുട്ടുന്നുണ്ടല്ലോ.

**ഉപസംഹാരം**

കുടുംബ ജീവിതം ഇന്നഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ നിരവധിയാണ്. വ്യക്തിയുടെ ലിംഗവും ലൈംഗിക അഭിമുഖ്യങ്ങളും തീരുമാനിക്കുന്നതിൽപോലും കമ്പോളം അതിന്റെ സ്വാധീനം ഉറപ്പിക്കുന്ന കാലമാണിത്. ലൈംഗിക വ്യതിരിക്തതയും പാരസ്പരികതയും സ്രഷ്ടാവിന്റെ പദ്ധതിയാണെന്നു അംഗീകരിക്കാൻ വിസമ്മതിക്കുന്നവരുടെ എണ്ണം വർധിച്ചു വരികയാണ്. കുടുംബം എന്ന ദൈവിക സ്ഥാപനത്തെ അംഗീകരിക്കാനും സ്വീകരിക്കാനും മടിക്കുന്നവരും വർധിച്ചുവന്നുകൊണ്ടിരിക്കുന്നു. വിവാഹ മോചനവും വിവാഹ ബാഹ്യ ലൈംഗികതയും സ്വവർഗ ലൈംഗികതയും ക്രൈസ്തവ സമൂഹങ്ങളിൽപോലും കൂടി വരികയാണ്. ഭ്രൂണഹത്യയും ഗർഭച്ഛിദ്രവും മിക്കവാറും എല്ലാ രാജ്യങ്ങളും നിയമവിധേയമാക്കിക്കഴിഞ്ഞു. ദയാവധം എന്ന പേരിൽ നടക്കുന്ന മനുഷ്യത്വ രഹിതമായ കൊലപാതകങ്ങൾക്ക് ആധുനിക വൈദ്യശാസ്ത്രം കുടപിടിക്കുകയാണ്.

ഇന്ത്യയിലും സ്ഥിതി വളരെയൊന്നും മെച്ചമാണെന്നു പറഞ്ഞുകൂടാ. നിയമവിധേയമായതെല്ലാം ശരിയാണ് എന്ന കാഴ്ചപ്പാടും പരക്കെ പ്രചാരം നേടിക്കൊണ്ടിരിക്കുകയാണ്. കുടുംബ ജീവിതത്തിലേക്ക് പ്രവേശിക്കുന്നവരും അതിനായി ഒരുങ്ങുന്നവരും ക്രിസ്തീയ വിശ്വാസത്തിൽ മുറുകെപ്പിടിച്ച്, ഈശോയോടൊത്തു പ്രതിസന്ധികളിൽ പതറാതെ മുന്നേറുന്നതിനു അവരെ പരിശീലിപ്പിക്കേണ്ടിയിരിക്കുന്നു. വൈദികരുടെയും, സമർപ്പിതരുടെയും കുടുംബ പ്രേഷിതരുടെയും യോജിച്ചുള്ള പ്രവർത്തനവും പ്രാർത്ഥനയും ഇതിന് അത്യന്താപേക്ഷിതമാണ്. ഗാർഹിക സഭയായ കുടുംബങ്ങൾ തകർന്നാൽ, സഭയും സമൂഹവും തകരും. ഈശോമിശിഹായെ മുറുകെപിടിച്ചുകൊണ്ട് എല്ലാ പ്രതിസന്ധികളെയും തരണംചെയ്യാൻ നമ്മുടെ കുടുംബങ്ങൾക്കു കഴിയട്ടെ! തിരുക്കുടുംബത്തിന്റെ കാവൽ പിതാവായ വിശുദ്ധ യൗസേപ്പിതാവിന്റെ സംരക്ഷണം നമ്മുടെ എല്ലാ കുടുംബങ്ങൾക്കും ഉണ്ടാകട്ടെയെന്നു പ്രാർത്ഥിക്കാം.



# വിശുദ്ധിയുടെ തുറമുഖത്തേക്ക് അടുപ്പിക്കുന്ന നോമ്പുകാലം



**റവ. ഡോ. ഐസക് പറപ്പള്ളിൽ**
ചീഫ് എഡിറ്റർ, ഐക്യദീപം

ആരാധനാജീവിതത്തിൽ നോമ്പിനും പ്രാർത്ഥനയ്ക്കും ഉപവാസത്തിനും അതുല്യമായ സ്ഥാനമാണുള്ളത്. എല്ലാ മതവിഭാഗങ്ങളിലും നോമ്പും അതോടനുബന്ധിച്ചുള്ള അനുഷ്ഠാനങ്ങളുമുണ്ട്. റംദാൻ മാസത്തിൽ മുസ്ലിം സഹോദരങ്ങളും, ശബരിമലയിൽ ഹൈന്ദവ സഹോദരങ്ങളുമൊക്കെ കഠിനമായ വ്രതമെടുത്ത് നോമ്പ് അനുഷ്ഠിക്കുന്നത് നമുക്കറിയാം. നോമ്പുകാലത്തിന്റെ പ്രധാന സന്ദേശം പശ്ചാത്താപവും മാനസാന്തരവുമാണ്. പഴയനിയമത്തിൽ പ്രവാചകന്മാർ ഉപവസിച്ച് പ്രാർത്ഥിച്ചിരുന്നതായി വേദപുസ്തകം സാക്ഷ്യപ്പെടുത്തുന്നു. "ഇസ്രായേൽ ജനത്തെ നയിച്ച മോശ, സീനായ് മലയിൽ ദൈവകല്പനകൾ സ്വീകരിക്കുന്നതിനൊരുക്കമായി 40 ദിനരാത്രങ്ങൾ ഉപവസിച്ചു പ്രാർത്ഥിച്ചു" (പുറ. 24:18). തപശ്ചര്യകളനുഷ്ഠിച്ച ദാനിയേലിനെയും (ദാനി. 9:3), ചാക്കു ധരിച്ച് വിലപിച്ച് ഉപവസിച്ച് പ്രാർത്ഥിക്കാനാവശ്യപ്പെടുന്ന ജോയേലിനെയും (ജോയേൽ 1:13), 40 ദിവസം ഉപവസിച്ച് പ്രാർത്ഥിച്ച ഏലിയായെയും (1രാജ. 19:8), കർത്താവ് ആഗ്രഹിക്കുന്ന ഉപവാസത്തെപ്പറ്റി പറയുന്ന ഏശയ്യായെയും (ഏശ. 58:1-5) വി. ഗ്രന്ഥത്തിൽ നാം കാണുന്നു. അതുപോലെതന്നെ, പരസ്യജീവിതത്തിനുമുമ്പ്, 40 ദിവസം മരുഭൂമിയിൽ പ്രാർത്ഥനയിലും ഉപവാസത്തിലും കഴിഞ്ഞ യേശുവിനെപ്പറ്റിയും (ലൂക്കാ. 4:1-2) നാം കാണുന്നു ്. ആദിമക്രൈസ്തവരും അവരുടെ ജീവിതത്തിൽ നോമ്പിനും ഉപവാസത്തിനും ഏറെ പ്രാധാന്യം നല്കിയിരുന്നു.

ഓരോ ദൈവവിശ്വാസിയുടെയും ശുദ്ധീകരണത്തിനും ശാക്തീകരണത്തിനും ഉതകുന്നതാണ് നോമ്പും, നോമ്പിനോടു ചേർന്നു നില്ക്കുന്ന പ്രാർത്ഥനയും, ഉപവാസവും, ദാനധർമ്മവും. പ്രാർത്ഥനയിൽ നാം ഇങ്ങനെ കാണുന്നു: "നാല്പതു നോമ്പതു നോക്കുക നീ, തീറ്റുക തീനില്ലാത്തവനെ". നോമ്പു നോല്ക്കുന്നവന്റെ ഉത്തരവാദിത്വം കൂടിയാണ് തീനില്ലാത്തവനെ (ഭക്ഷണമില്ലാത്തവനെ) തീറ്റുക (ഭക്ഷണം കൊടുക്കുക) എന്നത്. നാം ഉപവസിക്കുന്നത് നമ്മുടെ ആത്മീയ നന്മയ്ക്കും, സഹോദരന്റെ ഭൗതിക നന്മയ്ക്കും വേണ്ടി കൂടിയാണ്. അതിനാൽ ആത്മീയമായ കർമ്മത്തിന് ഒരു സാമൂഹികമാനം കൂടി യുണ്ട് എന്നാണ് സഭ നമ്മെ പഠിപ്പിക്കുന്നത്. സമൂഹത്തിലുള്ള ആലംബഹീനരെ കരുതുക എന്നത് ഒരു വിശ്വാസിയുടെ ഉത്തമ ധർമ്മമാണെന്നർത്ഥം. എന്നു പറഞ്ഞാൽ, ദൈവസ്നേഹവും, പരസ്നേഹവും ഒരുപോലെ പ്രാധാന്യമുള്ളതാണ്. നോമ്പുകാലത്ത് നാം ഇങ്ങനെ പ്രാർത്ഥിക്കുന്നു: "നോമ്പ് നല്ലതാണ്. എന്നാൽ ഒരുവൻ സ്നേഹം കൂടാതെ നോമ്പു നോറ്റാൽ, അവന്റെ വ്രതം കൊണ്ട് യാതൊരു പ്രയോജനവുമില്ല". സ്നേഹത്തോടെ മറ്റുള്ളവരെ കാണാൻ നമ്മുടെ കണ്ണു തുറക്കുന്നില്ലെങ്കിൽ, അധരംകൊണ്ടു മാത്രം നടത്തുന്ന പ്രാർത്ഥനയ്ക്ക് പ്രയോജനമില്ല എന്നർത്ഥം. പ്രാർത്ഥനയിൽ ഇപ്രകാരം വീണ്ടും കാണുന്നു: "പ്രാർത്ഥന നല്ലതാണ്. എന്നാൽ സ്നേഹം അതിനെ കരേറ്റുന്നില്ലെങ്കിൽ അതിന്റെ ചിറക് ബലഹീനമത്രേ". നോമ്പുകാലത്തെ പ്രാർത്ഥനകളെല്ലാം മനോഹരമായി പരസ്നേഹത്തിന്റെയും കരുതലിന്റെയും സന്ദേശം നല്കുന്നുണ്ട്. "നോമ്പും പ്രാർത്ഥനയും സ്വർഗ്ഗത്തിലേക്കു കരേറുവാനുള്ള മാർഗ്ഗമാണ്. അതുപോലെ തന്നെ, ശത്രുവിനെ ജയിക്കുവാനുള്ള ആയുധവും. പ്രാർത്ഥനയിൽ ഇപ്രകാരം കാണുന്നു: "ശുദ്ധമുള്ള നോമ്പ് ജയത്തിന്റെ അടയാളവും, ശത്രുവായ ദുഷ്ടന് നേരെ തോല്ക്കാത്ത ആയുധവുമാണ്.

നോമ്പുകാലം തീഷ്ണതയേറിയ പ്രാർത്ഥനയുടെ കാലമാണ് - "വലിയോരായുധമാം നോമ്പിൽ തീഷ്ണതയുൾക്കൊൾക" എന്നാണ് നാം പ്രാർത്ഥിക്കുന്നത്. തീഷ്ണതയോടെ നോമ്പു നോല്ക്കുക, പ്രാർത്ഥിക്കുക, ഉപവസിക്കുക, ദാനധർമ്മം നടത്തുക, പുണ്യപ്രവൃത്തികൾ ചെയ്യുക... ഇവയാണ് നോമ്പുകാലത്തെ പ്രത്യേകതകൾ. തീഷ്ണതയേറിയ പ്രാർത്ഥനയാണ് നമ്മുടെ വിശ്വാസജീവിതത്തിന്റെ ശക്തി. നന്നായി പ്രാർത്ഥിക്കുന്നവന് പ്രാർത്ഥന ഊർജമാണ്. യേശുവിനും പ്രാർത്ഥന ശക്തിയായിരുന്നു - 40 ദിവസം മരുഭൂമിയിലും, പിന്നീട് താബോർമലയിലും ഗത്സമേൻ തോട്ടത്തിലുമൊക്കെ പ്രാർത്ഥിച്ച യേശു അതിലൂടെ കൂടുതൽ ശക്തി പ്രാപിക്കു

കയായിരുന്നു. നോമ്പും പ്രാർത്ഥനയും, പശ്ചാത്താപവും മാനസാന്തരവും ലക്ഷ്യം വയ്ക്കുന്നതിനാൽ, യഥാർത്ഥ പ്രാർത്ഥന 'ദൈവമേ, പാപിയായ എന്നിൽ കനിയണമെ' എന്ന ചുങ്കക്കാരന്റെ പ്രാർത്ഥന പോലെയാകണം – നമ്മെത്തന്നെ പരിശോധിക്കുന്നതാണ് യഥാർത്ഥ പ്രാർത്ഥന – നമ്മിലെ കുറവുകളും തെറ്റുകളും കണ്ടെത്തുവാനുള്ള അവസരം കൂടിയാണ് പ്രാർത്ഥനയുടെ നിമിഷം. എങ്ങനെയിരിക്കുന്നുവെന്നറിയാൻ നാം കൂടെക്കൂടെ കണ്ണാടി നോക്കുന്നവരാണ്. എങ്ങനെയാണെന്ന് കാണുന്നതിനേക്കാളേറെ, എങ്ങനെയായിരിക്കണമെന്ന് അറിയാനാണ് നാം പലപ്പോഴും കണ്ണാടി നോക്കുന്നത് (mirror spirituality). നോമ്പുകാലം 4 കാര്യങ്ങൾ സ്വയമേ ചെയ്യുവാൻ നമ്മെ പ്രേരിപ്പിക്കണം – തിരിയുക, കരയുക, എരിയുക, കുനിയുക – നോമ്പുകാലം നമ്മിലേക്കുതന്നെ ഒന്നു തിരിഞ്ഞുനോക്കാൻ, കുറവുകളുടെ മേഖല തിരിച്ചറിയാൻ, തിന്മയുടെ വഴിയിൽനിന്ന് കരകയറാൻ, തെറ്റുകളെ ഓർത്ത് കരയുവാൻ, തീഷ്ണതയിൽ എരിയുവാൻ, എളിമയോടെ ഒന്നു കുനിഞ്ഞു കൊടുക്കുവാൻ ഇടയാകേണ്ട സമയമാണ്. മാമ്മോദീസാവേളയിൽ യേശുവും സ്നാപകയോഹന്നാന്റെ മുമ്പിൽ കുനിഞ്ഞു – ആ കുനിയലിലൂടെ സംഭവിച്ചതെന്തൊക്കെയാണ് – സ്വർഗ്ഗം തുറക്കപ്പെട്ടു, ആത്മാവിന്റെ അഭിഷേകമുണ്ടായി, ദൈവത്തിന്റെ സ്വരം കേട്ടു, ദൈവത്തിന്റെ പ്രിയപുത്രൻ എന്ന് ഉദ്ഘോഷിക്കപ്പെട്ടു, അങ്ങനെ ദൈവപ്രസാദമുണ്ടായി. ഒന്നു കുനിഞ്ഞു കൊടുക്കുമ്പോൾ ഓരോ വിശ്വാസിയിലും സംഭവിക്കുന്നതും ഇതുതന്നെയാണ്. യേശു കുനിഞ്ഞ മറ്റൊരു സന്ദർഭവും വി. ഗ്രന്ഥത്തിലുണ്ട് – തന്റെ ശിഷ്യന്മാരുടെ പാദങ്ങൾ കഴുകാൻ – ആ കുനിയലിലൂടെ എളിമയുടെ, താഴ്മയുടെ പാഠം അവിടുന്ന് നമ്മെ പഠിപ്പിച്ചു. ഒറ്റിക്കൊടുത്തവന്റെയും, തള്ളിപ്പറഞ്ഞവന്റെയും പാദം കഴുകാൻ കാണിച്ച ആ മനസ്സിന്റെ വലുപ്പം ഓരോ വിശ്വാസിയുടെയും മനസ്സിനുണ്ടാകേണ്ടുന്ന വലുപ്പത്തെയാണ് ഓർമ്മിപ്പിക്കുക.

കുറവുകളെ കണ്ടുപിടിക്കാനുള്ള കാലവും കൂടിയാണ് നോമ്പുകാലം. കുറവ് കണ്ടെത്തുന്നിടത്ത് നിറവിന്റെ സമൃദ്ധി നല്കാൻ തമ്പുരാന് സാധിക്കും. നമ്മുടെ ഏറ്റം വലിയ നിറവ്, അവിടുന്ന് കൂടെയുണ്ടെന്നുള്ള ബോദ്ധ്യമാണ്. "കർത്താവാണ് എന്റെ ഇടയൻ. എനിക്ക് ഒന്നിനും കുറവുണ്ടാകുകയില്ല'' (സങ്കീ.23:1). ഇത് ഒരു വിശ്വാസി വെറുതെ വായിച്ച് അവസാനിപ്പിക്കേണ്ട വചനമല്ല, അതൊരു ബോധ്യമാണ്, തീരുമാനമാണ് – വ്യക്തിപരമായ അനുഭവമാണ്. 'അവിടെ വീഞ്ഞില്ല' (യോഹ. 2) എന്ന് പറഞ്ഞിടത്ത് വീഞ്ഞിന്റെ സമൃദ്ധി നല്കുവാനിടയായതിലൂടെ വിവാഹവിരുന്നിലെ ദുഃഖം സന്തോഷമായി മാറി. "രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും മീനൊന്നും കിട്ടിയില്ല" (യോഹ. 21) എന്നു പറഞ്ഞിടത്ത് മീനിന്റെ സമൃദ്ധിയും, "എല്ലാവർക്കും കഴിക്കുവാൻ ആവശ്യത്തിന് അപ്പമില്ല" (മത്താ. 14) എന്ന് പറഞ്ഞിടത്ത് അപ്പത്തിന്റെ സമൃദ്ധിയും, കാഴ്ച കുറവുള്ള അന്ധന് കാഴ്ചയുടെ സമൃദ്ധിയും (മർക്കോ. 8:2) ലഭിക്കുന്നത് വി. ഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നു. നാം നിറവിലേക്കും സമൃദ്ധിയിലേക്കും വരാനുള്ള ഏക മാർഗ്ഗം കുറവിനെപ്പറ്റി ബോദ്ധ്യപ്പെട്ട്, അത് തമ്പുരാന്റെ മുമ്പിൽ അവതരിപ്പിക്കുക എന്നതു മാത്രമാണ്. അതുതന്നെയാണ് കർത്താവു പറഞ്ഞതും. "ഞാൻ വന്നിരിക്കുന്നത് ജീവൻ നല്കുവാനും, അത് സമൃദ്ധമായി നല്കുവാനുമത്രേ" (യോഹ. 10:10).

നമ്മെ ഒരു മടക്കയാത്രയിലേക്ക് ആഹ്വാനം ചെയ്യുന്ന കാലഘട്ടമാണ് നോമ്പുകാലം. പാപപങ്കിലമായ ജീവിതത്തിൽനിന്ന്, തഴക്കദോഷങ്ങളിൽനിന്ന്, ദുശ്ശീലങ്ങളിൽനിന്ന്, ആത്മീയ അലസതയിൽനിന്നൊക്കെയുള്ള മടക്കയാത്ര. "പിന്തിരിയുവിൻ, തിന്മയിൽ നിന്നു നിങ്ങൾ പിന്തിരിയുവിൻ'' (എസെ. 33:11). തിന്മയിൽനിന്നു പിന്തിരിയുവാനുള്ള ആഹ്വാനമാണ് നോമ്പുകാലം. ഏശയ്യായും തിരിച്ചുവരവിനെപ്പറ്റി പറയുന്നുണ്ട്: കാർമേഘം പോലെ നിന്റെ തിന്മകളെയും മൂടൽമഞ്ഞു പോലെ നിന്റെ പാപങ്ങളെയും ഞാൻ തുടച്ചുനീക്കി. എന്നിലേക്കു തിരിച്ചു വരിക" (ഏശ. 44:22). ഹോസിയ പറയുന്നു, "നിന്റെ ദൈവമായ കർത്താവിലേക്കു തിരിച്ചു വരിക. കുറ്റം ഏറ്റ് പറഞ്ഞ് കർത്താവിന്റെ അടുക്കലേക്കു തിരിച്ചു വരിക'' (ഹോസി. 14:1). വി. പൗലോസ് അപ്പസ്തോലനും ഇതുതന്നെ പറയുന്നു, "മനസ്സിന്റെ നവീകരണംവഴി രൂപാന്തരപ്പെടുവിൻ'' (റോമ. 12:2). തിരിച്ചുവരവ് പുതു തീരുമാനങ്ങളുമായാണ് നടത്തേണ്ടത് – ഒരു പുതുജീവൻ പ്രാപിക്കുവാനുള്ള തീരുമാനം. ലാസറിന്റെ കബറിങ്കൽ കർത്താവ് പറയുന്നു – കല്ലെടുത്തു മാറ്റുക, കെട്ടുകളഴിക്കുക, പുറത്തു വരിക – പുറത്തു വരുവാനുള്ള മാർഗ്ഗം, നമ്മുടെ ജീവിതത്തിലെ കല്ലുകളെടുത്തു മാറ്റുകയും, ബന്ധനങ്ങളുടെ കെട്ടുകളഴിക്കുന്നതുമാണ്. നോമ്പുകാലം പ്രത്യേകിച്ചും അതിനുള്ളതാണ്. ദൈവേഷ്ടത്തോട് അനുരൂപപ്പെടാനുള്ള ചികിത്സയാണ് നോമ്പ്. ദൈവത്തോടും സഹോദരങ്ങളോടുമുള്ള നഷ്ടപ്പെട്ട ബന്ധം വീണ്ടെടുക്കുവാൻ – മുറിക്കപ്പെട്ട ബന്ധം വിളക്കിയെടുക്കാൻ. യേശു ധനികനായ യുവാവിനോട് (മത്താ. 19:16–22) പറഞ്ഞു, "നിനക്ക് ഒരു കുറവുണ്ട്". നോമ്പുകാലം നമ്മുടെ ജീവിതത്തിലെ കുറവുകൾ കണ്ടുപിടിക്കാനുള്ള സമയമാണ് – പഴയ മനുഷ്യനെ ഉരിഞ്ഞുകളഞ്ഞ് പുതിയ ജീവിതത്തിലേക്കുള്ള മടങ്ങി വരവാണത് (എഫേ. 4:22–24). നടന്നകന്നു പോയ നാശത്തിന്റെ പാത വിട്ട് സക്കേവൂസിനെപ്പോലെ മടങ്ങി വരാൻ തീരുമാനമെടുക്കേണ്ട സമയമാണ് നോമ്പുകാലം. അങ്ങനെ ഒരു പുത്തൻ ജീവിതശൈലിക്കു തുടക്കം കുറിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്ന കാലമാണ് നോമ്പുകാലം. വലിയ നോമ്പിന്റെ പ്രാർത്ഥനകളിൽ അതാണ് നാം കാണുക : "ഈ നോമ്പിന്റെ അവസാനത്തിൽ ഞങ്ങൾ പ്രശോഭിതരായി തീരണമെ. വിശുദ്ധിയുടെ തുറമുഖത്തേക്ക് ഞങ്ങളെ അടുപ്പിക്കണമെ". അതെ, കർത്താവിൽ പ്രശോഭിതരായി വിശുദ്ധിയുടെ തുറമുഖത്തേക്ക് കൂടുതൽ അടുക്കുവാൻ ഈ നോമ്പ് നമുക്ക് ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കാം.

ഏവർക്കും അനുഗ്രഹീതമായ നോമ്പുകാലവും, സന്തോഷകരമായ ഉയിർപ്പുപെരുന്നാളും ആശംസിക്കുന്നു.



# വലിയനോമ്പും കുരിശിന്റെ ദർശനങ്ങളും



**റവ. ഫാ. ജോഷ്വാ കൊച്ചുവിളയിൽ** (ബർസാർ, മാർ ഈവാനിയോസ് കോളേജ്, തിരുവനന്തപുരം)

നാശത്തിലൂടെ ചരിക്കുന്നവർക്ക് കുരിശിന്റെ വചനം ഭോഷത്തമാണ്. രക്ഷയിലൂടെ ചരിക്കുന്ന നമുക്കോ അത് ദൈവത്തിന്റെ ശക്തിയത്രേ (1കോറി. 1:18)

ലോകത്തിന്റെ ഏകരക്ഷകനായ, ദൈവപുത്രനായ യേശുക്രിസ്തുവിന്റെ പീഢാനുഭവങ്ങളെ ധ്യാനിക്കുന്ന പരിശുദ്ധമായ വലിയനോമ്പിലൂടെ സഭ തീർത്ഥാടനം നടത്തുന്ന കാലയളവാണല്ലോ ഇത്. പുണ്യം പൂക്കുന്ന വസന്തകാലമാണ് വലിയനോമ്പുകാലം. ഉപവാസത്തിലൂടെയും യാമനമസ്കാരത്തിലൂടെയും യഥാർത്ഥ അനുതാപത്തിലൂടെയും ആത്മാവിനെയും മനസിനെയും ശരീരത്തെയും ഒരുപോലെ വരുതിയിലാക്കാൻ പരിശ്രമിക്കുകയാണ്.

മനുഷ്യരക്ഷ സാധ്യമാക്കാൻ പുതിയനിയമത്തിൽ പാപപരിഹാരബലിയായി സ്വയം യേശുക്രിസ്തു തന്നെത്തന്നെ സമർപ്പിച്ചു. ഗോഗുൽത്തായുടെ നെറുകയിൽ കുരിശാകുന്ന യാഗപീഠത്തിൽ ശാശ്വതമായ ബലിയർപ്പകനും ബലിവസ്തുവും ആയി ദൈവപുത്രൻ മാറി. ആദിമാതാപിതാക്കന്മാരുടെ അശ്രദ്ധയുടെ ഫലമായി ആരംഭം കുറിച്ച പാപത്തിന്റെ പരിണിതഫലങ്ങളെ ഇല്ലാതാക്കാനാണ് ദൈവപുത്രൻ പാപപരിഹാരബലിയായി തീർന്നത്. എന്നാൽ യേശുക്രിസ്തുവെന്ന ദൈവപുത്രന്റെ മഹത്വം മനസ്സിലാക്കാൻ അന്നത്തെ അധികാരവർഗ്ഗത്തിന് കഴിഞ്ഞില്ല. ഈ ലോകത്തിന്റെ അധികാരികളിൽ ആർക്കും അത് ഗ്രഹിക്കാൻ സാധിച്ചില്ല; സാധിച്ചിരുന്നെങ്കിൽ മഹത്വത്തിന്റെ കർത്താവിനെ അവർ കുരിശിൽ തറയ്ക്കുമായിരുന്നില്ല (1 കോറി. 2:8). സ്വർഗ്ഗത്തിന്റെ ഹിതം ആർക്കാണ് തിരിച്ചറിയുവാൻ സാധിക്കുന്നത്. കർത്താവ് അരുളിച്ചെയ്യുന്നു. എന്റെ ചിന്തകൾ നിങ്ങളുടേതുപോലെയല്ല. നിങ്ങളുടെ വഴികൾ എന്റേതുപോലെയുമല്ല. ആകാശം ഭൂമിയേക്കാൾ ഉയർന്നു നിൽക്കുന്നു. അതുപോലെ എന്റെ വഴികളും ചിന്തകളും നിങ്ങളുടേതിനേക്കാൾ ഉന്നതമത്രേ, (ഏശയ്യാ 55:89). യേശുക്രിസ്തു കുരിശുമരണം സ്വീകരിച്ചതിന്റെ അർത്ഥവും പൊരുളും എങ്ങനെയാണ് നമുക്ക് ഗ്രഹിക്കാൻ കഴിയുക എന്നതിന്റെ ഉത്തരമാണ് ഏശയ്യാ പ്രവചനത്തിലൂടെ നൽകപ്പെട്ടത്.

**അനുഗ്രഹീതമായ ഈ വലിയനോമ്പ് ക്രിസ്തുവിന്റെ കുരിശിനെ ധ്യാനിച്ചുകൊണ്ട് നമുക്ക് പൂർത്തിയാക്കാം.**

കുരിശ് കേവലം ഒരു വസ്തുവല്ല; അത് ഒരു ജീവിതമാണ്. ഒരു മനുഷ്യൻ സഹിക്കാൻ സാധിക്കുന്നതിന്റെ അപ്പുറത്തുള്ള ഒരു ജീവിതം. ഒരു മനുഷ്യന് ക്ഷമിക്കുവാൻ കഴിയുന്നതിന്റെ അപ്പുറമുള്ള ഒരു ക്ഷമയുടെ ജീവിതം; അതാണ് യേശുക്രിസ്തു കുരിശിലൂടെ നമ്മെ ബോധ്യപ്പെടുത്തിയത്. രാജ്യദ്രോഹക്കുറ്റം ചെയ്യുന്നവർക്കും ദൈവദൂഷകന്മാർക്കും പെരുംകള്ളന്മാർക്കും കഴുമരമായി തീർന്ന കുരിശ്, നീതിമാനായ ദൈവപുത്രന്റെ ജീവിതത്തോട് ചേർത്തുവച്ചപ്പോൾ അതിനും ഒരു പുതുജീവൻ പ്രാപിച്ചു; മറ്റൊരു രൂപാന്തരീകരണം സംഭവിച്ചു. അതുകൊണ്ട് കുരിശ് ഒരു യാദൃശ്ചിക സംഭവമായിരുന്നില്ല. പിതാവായ ദൈവത്തിന്റെ നിശ്ചയമായിരുന്നു. ചാൾസ് ഡിൻസ്മോർ ഇങ്ങനെ പറഞ്ഞിട്ടുണ്ട്, ജറുസലേമിന് പുറത്തുള്ള കുന്നിൻപുറത്ത് കുരിശ് നാട്ടപ്പെടുന്നതിന് മുമ്പു തന്നെ ദൈവത്തിന്റെ ഹൃദയത്തിൽ ഒരു കുരിശ് കരുതിയിരുന്നു .

വിശ്വാസികളുടെ പിതാവായ അബ്രഹാം തന്റെ ഏകമകനായ ഇസഹാക്കിനെ ബലികഴിക്കാൻ തയ്യാറായപ്പോൾ ആ ബലിയർപ്പണത്തിൽ അബ്രഹാമിന്റെ വിശ്വാസത്തിന്റെ പ്രസക്തി മാത്രമേയുള്ളൂ എന്നറിഞ്ഞ യഹോവയായ ദൈവം കാലത്തിനിപ്പുറം തന്റെ മകനെ കുരിശാകുന്ന യാഗപീഠത്തിലേക്ക് ആനയിച്ചത്, അതുവഴി ലോകം മുഴുവനും രക്ഷ പ്രാപിക്കുവാൻ മാത്രമാണ്. അതുകൊണ്ടാണ് കുരിശുമരണം ജീവിതത്തിന്റെ അവസാനമല്ല മറിച്ച് ഉത്ഥാനത്തിന്റെ പ്രഥമപടിയാണെന്ന് യേശുക്രിസ്തു പഠിപ്പിച്ചത്.

**കുരിശ്: ദൈവമനുഷ്യ ബന്ധത്തിന്റെ അടയാളം.**

ഏദനിലെ പറുദീസയിൽ നന്മതിന്മകളുടെ അറിവിന്റെ വൃക്ഷത്തിന്റെ ഫലം പറിക്കരുതെന്ന് പറഞ്ഞിട്ടും, ഭക്ഷിച്ച ആദിമാതാപിതാക്കൾ, യഥാർത്ഥത്തിൽ ദൈവമനുഷ്യ ബന്ധത്തെ വിഛേദിച്ചുകളഞ്ഞു. എന്നാൽ തന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ച മനുഷ്യനെ ഇല്ലാതാക്കാനല്ല, മറിച്ച് വീണ്ടും ചേർത്തുപിടിക്കാൻ ദൈവം വീണ്ടും തയ്യാറാവുകയാണ്. അതിനാൽ തോട്ടത്തിന്റെ നടുവിൽ വളർത്തിയ ജീവന്റെ വൃക്ഷത്തെ സ്പർശിക്കുവാൻ മനുഷ്യനെ അനുവദിച്ചില്ല. കെരൂബുകളെ കൊണ്ട് സംരക്ഷണവലയം തീർത്ത ദൈവം മനുഷ്യനെ ഏദനിൽ നിന്നും പുറത്താക്കി. ആ ജീവന്റെ വൃക്ഷം വളർന്ന് കാൽവരിയിൽ പൂത്തുലഞ്ഞ് വിശുദ്ധ കുർബാനയാകുന്ന ഫലം മനുഷ്യനു നൽകി നഷ്ടപ്പെട്ട മനുഷ്യരെ വീണ്ടും തന്നോടു ബന്ധിപ്പിച്ചു. അങ്ങനെ കുരിശ് ദൈവ മനുഷ്യ ബന്ധത്തിന്റെ അടയാളമായി മാറി. ഓരോ പ്രാവിശ്യവും കുരിശു വരയ്ക്കുമ്പോൾ നമുക്ക് ദൈവത്തോടുള്ള ബന്ധം എങ്ങനെയാണ് എന്ന് ആത്മാർത്ഥമായി ഈ നോമ്പുകാലത്ത് ധ്യാനിക്കണം.

**കുരിശ്: യഥാർത്ഥ നീതിപീഠം**

അന്ത്യവിധിയുടെ സമയത്ത് നീതിയോടെ വിധിക്കുന്നവനായ യഥാർത്ഥ ന്യായാധിപനാണ് യേശുക്രിസ്തു. കുരിശാകുന്ന നീതിപീഠത്തിലൂടെ മനുഷ്യന്റെ സകല തിന്മകളെയും തന്റെ രക്തം കൊണ്ട് കഴുകി, വീണ്ടും വിശുദ്ധിയിലേക്ക് ആനയിച്ചു. എല്ലാവരും പാപം ചെയ്ത് ദൈവമഹത്വത്തിന് അയോഗ്യരായി; അവർ അവിടുത്തെ കൃപയാൽ യേശുക്രിസ്തു വഴിയുള്ള വീണ്ടെടുപ്പിലൂടെ സൗജന്യമായി നീതീകരിക്കപ്പെടുന്നു. വിശ്വാസം വഴി സംലബ്ധമാകുന്ന രക്തം കൊണ്ടുള്ള പാപപരിഹാരമായി ദൈവം അവനെ നിശ്ചയിച്ചുതന്നു. അവി

ടുന്ന് തന്റെ ക്ഷമയിൽ പഴയ പാപങ്ങളെ അവഗണിച്ചുകൊണ്ട് ഇപ്പോൾ തന്റെ നീതി വെളിപ്പെടുത്താനും അങ്ങനെ, താൻ നീതിമാനാണെന്നും യേശുവിൽ വിശ്വസിക്കുന്നവനെ നീതീകരിക്കുന്നവനാണെന്നും തെളിയിക്കാനുമാണ് ഇപ്രകാരം ചെയ്തത് (റോമ 3: 2326). കുരിശാകുന്ന നീതിപീഠത്തിലൂടെ നമ്മുടെ പാപങ്ങളെ മായിച്ചുകളഞ്ഞ ക്രിസ്തുവിനെ, ഓരോ കുരിശുവരയിലും കണ്ട്, നമ്മുടെ പാപത്തെ ദൂരീകരിക്കാൻ ഈ വലിയ നോമ്പിൽ നമുക്ക് കഴിയണം.

**കുരിശ്: ദൈവസ്നേഹത്തിന്റെ അടയാളം**

സ്നേഹം എന്നത് ഒരു വികാരം മാത്രമല്ല, പ്രകടിപ്പിക്കുന്ന അഥവാ പ്രകടമാകേണ്ട യാഥാർത്ഥ്യമാണ്. കടലോളം സ്നേഹം മനസ്സിൽ വച്ചിട്ട് മഴത്തുള്ളിയോളം പോലും സ്നേഹം പ്രകടമാക്കാൻ സാധിക്കാതെ പോയവരാണ്, സമർപ്പണ ജീവിതത്തിലും പൗരോഹിത്യ ജീവിതത്തിലും കുടുംബ ജീവിതത്തിലും ഒക്കെ പരാജയങ്ങളുടെ കയ്പ്പുനീർ കുടിക്കുവാനിടയായത്. കുരിശോളം സ്നേഹിച്ച ക്രിസ്തുവിനെ ഈ നോമ്പു കാലത്ത് നാം സ്വന്തമാക്കണം.

സ്നേഹമെന്നാൽ ഒരുവൻ തനിക്കുള്ളതും (what I have) തന്നെത്തന്നെയും (what I am) മറ്റുള്ളവർക്ക് ദാനമായി നൽകലാണ്. പ്രതിഫലേച്ഛ കൂടാതെ സ്വയം ദാനമായി മാറലാണ്. പാപത്തിന്റെ കറപുരണ്ട മനുഷ്യകുലത്തോടുള്ള ദൈവസ്നേഹത്തിന്റെ ശക്തമായ സാക്ഷ്യമാണ് കുരിശിൽ പ്രദർശിക്കപ്പെട്ട ക്രിസ്തുവിന്റെ സ്നേഹം. വിശുദ്ധ പൗലോശ്ലീഹ പഠിപ്പിക്കുന്നു. നാം, പാപികളായിരിക്കേക്രിസ്തു, നമുക്ക് വേണ്ടി മരിച്ചു. അങ്ങനെ നമ്മോടുള്ള സ്നേഹം ദൈവം പ്രകടമാക്കിയിരിക്കുന്നു (റോമ. 5:8).

ഓരോ പ്രാവിശ്യവും കുരിശ് വരയ്ക്കുമ്പോൾ നമ്മുടെ സ്നേഹം പ്രകടമായി മാറുന്നുവോ എന്ന് ചിന്തിക്കണം.

**കുരിശ്: ക്രിസ്തുവിലേക്കുള്ള ആകർഷണത്തിന്റെ അടയാളം**

ഏദനിലെ പറുദീസായിൽ ദൈവസ്നേഹത്തിന്റെ ഊഷ്മളതയുടെ കയ്യിൽ നിന്നും അകന്നുപോയ മനുഷ്യരെ വീണ്ടും തന്നിലേക്ക് ആകർഷിക്കുവാൻ ദൈവം ഗോഗുൽത്തായിൽ കുരിശ് സ്ഥാപിച്ചു. ഈ കുരിശിനെ ദർശിക്കുന്നവർക്ക് തന്റെ ദൈവത്തിന്റെ സ്നേഹത്തിന്റെ തീവ്രത ബോധ്യമാകും. യേശുക്രിസ്തു കുരിശിൽ ഉയർത്തപ്പെട്ടപ്പോൾ അക്ഷരാർത്ഥത്തിൽ അവൻ നമ്മെ അവനിലേക്ക് ആകർഷിച്ച് അടുപ്പിക്കുവാൻ ശ്രമിക്കുകയായിരുന്നു. അതുകൊണ്ടാണ് യേശു തന്റെ പരസ്യ ജീവിതകാലത്ത് ഇങ്ങനെ പറഞ്ഞുപഠിപ്പിച്ചത്, ഞാൻ ഭൂമിയിൽ നിന്നും ഉയർത്തപ്പെടുമ്പോൾ, എല്ലാ മനുഷ്യരേയും എന്നിലേക്ക് ആകർഷിക്കും . അവൻ ഇത് പറഞ്ഞത് ഏതുവിധത്തിലുള്ള മരണമാണ് വരിക്കാൻ പോകുന്നത് എന്ന് സൂചിപ്പിക്കാനാണ്; (യോഹ. 12 :3233). കുരിശാകുന്ന ആകർഷണത്തിലൂടെ ക്രിസ്തു നമ്മെ വീണ്ടും വിളിക്കുന്നു.

ഓരോ പ്രാവിശ്യവും കുരിശ് വരയ്ക്കുമ്പോഴും കുരിശ് കാണപ്പെടുന്ന സ്ഥലങ്ങളിലും നമ്മെ ആകർഷിക്കുന്ന ക്രിസ്തുവിനെ ദർശിക്കാൻ കഴിയണം.

**കുരിശ്: വാക്കും പ്രവൃത്തിയും സമ്മേളിച്ച യാഗപീഠം**

ഉപദേശങ്ങൾ നൽകുവാൻ എളുപ്പമാണെങ്കിലും പ്രാവർത്തികമാക്കാൻ ഏറെ പ്രയാസമാണ്. എന്നാൽ താൻ പറയുന്നവ പ്രവൃത്തി പദത്തിലെത്തിക്കാൻ ക്രിസ്തുവിന് കഴിഞ്ഞിട്ടുണ്ട്. ഏഴെന്നല്ല ഏഴ് ഏഴ് എഴുപതു പ്രാവിശ്യം ക്ഷമിക്കണം എന്നരുളിച്ചെയ്ത ക്രിസ്തു, കുരിശിൽ കിടന്നുകൊണ്ട് തന്റെ മുഖത്ത് തുപ്പിയവരെയും മർദ്ദിച്ചവരെയും ആക്ഷേപിച്ചവരെയും ഒക്കെ ഹൃദയപൂർവം കടാക്ഷിച്ച്, തന്റെ പിതാവായ ദൈവത്തോട് മാപ്പപേക്ഷിച്ച് പ്രാർത്ഥിച്ചു. ശത്രുക്കളെ സ്നേഹിക്കുവിൻ എന്നരുളിച്ചെയ്തവൻ, തന്റെ മുമ്പിൽ ആരും ശത്രുക്കളല്ല എന്ന് പ്രഖ്യാപിച്ചു. വാക്കും പ്രവൃത്തിയും തമ്മിൽ അന്തരം ഉണ്ടാകരുത്.

ഓരോ പ്രാവിശ്യവും കുരിശ് വരയ്ക്കുമ്പോഴും ധരിക്കുമ്പോഴും ഒന്ന് മനസ്സിരുത്തി ചിന്തിക്കണം; എന്റെ വാക്കും പ്രവൃത്തിയും യോജിച്ചാണോ പോകുന്നതെന്ന്.

**കുരിശ്: യഥാർത്ഥ ആയുധവും കോട്ടയുമാണ്.**

ഇസ്രായേൽ ജനത്തെ ആഗ്നേയ സർപ്പങ്ങളുടെ ദംശനത്തിൽ നിന്നും രക്ഷിക്കുവാനായി യഹോവയായ ദൈവം മോശയോട് പിച്ചളസർത്തെ ഉണ്ടാക്കി മരുഭൂമിയിൽ നാട്ടി നിർത്താൻ ആവശ്യപ്പെട്ടു. മരണത്തിന്റെ താഴ്‌വരയിൽ പിടയുന്നവർ പിച്ചള സർപ്പത്തെ ദർശിച്ച് പുതുജീവൻ പ്രാപിച്ചു.

മനുഷ്യ വംശത്തിന് സാത്താന്റെ പ്രലോഭനങ്ങളെ അതിജീവിക്കാനും നേരിടാനും സ്വർഗ്ഗം തന്ന ആയുധമാണ് വിശുദ്ധ കുരിശ്. വലിയ നോമ്പിലെ വെള്ളിയാഴ്ച ആറാംമണി നമസ്കാരത്തിലെ സെദറാ പ്രാർത്ഥനയിൽ നാം ഇപ്രകാരം പ്രാർത്ഥിക്കുന്നുണ്ട്. സ്ലീബാ കുറ്റമറ്റ ആയുധവും വീണുപോകാത്ത കോട്ടയുമാകുന്നു.

ഈ വലിയ നോമ്പിൽ നമുക്ക് പ്രലോഭനങ്ങളെ ഇല്ലാതാക്കാനും ശക്തരായി ജീവിക്കുവാനും വിശുദ്ധ കുരിശിനെ ധ്യാനിച്ച് മുന്നേറാം.

രക്ഷയുടെ അടയാളമായ കുരിശ് നമ്മുടെ ജീവിതത്തിൽ ഒരു പുതിയ ഊർജ്ജം പ്രദാനം ചെയ്യട്ടെ. വിശുദ്ധ കുരിശിനെ ധ്യാനിച്ചുകൊണ്ട് ക്രൂശിതരായ ക്രിസ്തുവിനോട് നമുക്ക് ഒന്നു ചേരാം. കുരിശ് വെറുതെ വരയ്ക്കലല്ല അത് നിത്യജീവനുള്ള ആശിർവാദം സ്വീകരിക്കലാണ്.

**നമുക്ക് പ്രാർത്ഥിക്കാം**

ഞങ്ങളുടെ ദൈവമായ മിശിഹായെ, പാപത്തിൽ പഴകി ക്ഷയിച്ചുപോയ ഞങ്ങളുടെ വർഗത്തെ നീ കണ്ടപ്പോൾ നിന്റെ കരുണയാൽ ഞങ്ങളെ രക്ഷിക്കുകയും വീണ്ടെടുക്കുകയും ചെയ്‌വാൻ സ്ലീബാ മരത്തിന്മേൽ നീ ഉയർത്തപ്പെട്ടു. അതിനാൽ ക്രൂശിതനും ദൈവവുമായിരിക്കുന്ന നിന്നെ ഞങ്ങൾ സ്തോത്രം ചെയ്തുകൊണ്ട് നിന്റെ സ്ലീബായെ ആരാധിച്ച് പ്രകീർത്തിക്കുന്നു.

സ്ലീബാ കുറ്റമറ്റ ആയുധവും വീണുപോകാത്ത കോട്ടയുമാകുന്നു. സ്ലീബാ സ്വജനത്തെ ശുദ്ധീകരിക്കുകയും ജാതികളെ കൂട്ടിച്ചേർക്കുകയും ചെയ്യുന്നു. സ്ലീബാ അവിശ്വാസികളെ ലജ്ജിപ്പിക്കുന്നു. രക്തസാക്ഷികളെ കിരീടമണിയിക്കുന്നു. സ്ലീബാ സ്വർഗീയരെ ഭൗമീകരോട് യോജിപ്പിക്കുന്നു.

ആകയാൽ കർത്താവേ, അങ്ങേ സ്ലീബായാൽ ഞങ്ങളുടെ പാപങ്ങൾ പൂർണ്ണമായി ക്ഷമിക്കണമേ. കടങ്ങളും കുറ്റങ്ങളും പരിഹരിക്കണമേ. എല്ലാ സ്ഥലത്തുമുള്ള അങ്ങേ സഭയെ കാത്തുകൊള്ളുകയും മഹത്വപ്പെടുത്തുകയും സന്യാസാശ്രമങ്ങളെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യണമേ. അങ്ങേ സ്ലീബായാൽ സാത്താനെ ദൂരീകരിക്കുകയും ഞങ്ങളെ ക്രിസ്തീയപൂർണ്ണതയിൽ ജീവന്റെ ഭവനത്തിലേക്ക് നയിക്കുകയും ചെയ്യണമേ. ഞങ്ങളുടെ കർത്താവും ദൈവവുമേ, ഞങ്ങളും ഞങ്ങളുടെ പരേതരും നിന്റെ മഹത്വപ്രത്യക്ഷതയുടെ ദിനത്തിൽ നിന്റെ സ്ലീബായാൽ സംരക്ഷിതരായി നിത്യാനന്ദഭവനത്തിലേക്ക് പ്രവേശിക്കുമാറാകണമേ; ആമേൻ. (വലിയ നോമ്പ് നമസ്കാരം, വെള്ളി ആറാം മണി, സെദറാ പ്രാർത്ഥന)

അനുഗ്രഹീതമായ വലിയ നോമ്പും സമാധാനപൂർണമായ ഉത്ഥാന തിരുന്നാളും ഏവർക്കും നേരുന്നു.



# സത്യപ്രഘോഷകനായ മല്പാൻ



കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ്
കാതോലിക്കാ ബാവാ

ക്രിസ്തുവിജ്ഞാനീയത്തിലും സഭാപിതാക്കന്മാരെ സംബന്ധിച്ചുള്ള ദൈവശാസ്ത്ര വിജ്ഞാനീയത്തിലും അഗാധമായ പാണ്ഡിത്യമുള്ള മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മൽപാൻ വന്ദ്യനായ ഡോ. ഗീവർഗ്ഗീസ് ചേടിയത്തച്ചന്റെ ആത്മാവിന് നിത്യശാന്തി നേരുന്നു. വന്ദ്യ മല്പാനച്ചനെ ദൈവം പറുദീസായുടെ അനുഭവത്തിൽ സ്ഥിരീകരിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. വന്ദ്യ ചേടിയത്ത് മല്പാനച്ചന്റെ ദേഹവിയോഗം മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് മാത്രമല്ല ആഗോളസഭയ്ക്കു മുഴുവനും വലിയ നഷ്ടമാണ്. അപരിചിതമായിരുന്ന ദൈവശാസ്ത്രമേഖലകളെ കേരളസഭയ്ക്ക് പരിചയപ്പെടുത്തുകയും അനർഘനിക്ഷേപങ്ങൾ ഉൾക്കൊള്ളുന്ന പൗരസ്ത്യപിതാക്കന്മാരുടെ ജീവിതത്തെയും പ്രബോധനങ്ങളെയും സരളവും ഹൃദ്യവുമായ ഭാഷയിൽ മലയാളത്തിൽ അവതരിപ്പിക്കുകയും ചെയ്ത ഈ മഹാമനീഷിയെ അക്ഷരങ്ങൾ കൊണ്ട് അനുസ്മരിക്കുന്നത് ഏറെ ഉചിതമാണ്. അറിയുന്തോറും കൂടുതൽ അറിയാനും അടുക്കുന്തോറും കൂടുതൽ അടുക്കാനും നമ്മെ പ്രേരിപ്പിക്കുന്ന എന്തോ ഒന്ന് അച്ചനിൽ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ സൗമ്യമായ പുഞ്ചിരിയും സമീപനവും ഒരു പൗരസ്ത്യ സുറിയാനി പിതാവിനെ അനുസ്മരിപ്പിക്കുന്നതായിരുന്നു. 76 വർഷം നീണ്ടു നിന്ന ആ ധന്യ ജീവിതം കഠിനാധ്വാനത്തിന്റെയും സ്ഥിരോത്സാഹത്തിന്റെയും മാതൃകയും പാഠശ്ശാലയുമായിരുന്നു.

പത്തനംതിട്ട ജില്ലയിലെ അതിരുങ്കൽ എന്ന ഗ്രാമത്തിൽ ജനിച്ചുവളർന്ന ഈ ശ്രേഷ്ഠപുരോഹിതൻ റോമിലെ അഗസ്റ്റീനിയൻ ഇൻസ്റ്റിറ്റ്യൂട്ടിൽ ആദ്യകാല ഗവേഷക വിദ്യാർത്ഥികളിൽ ഒരാളായിരുന്നു. മാർ ബാബായി എന്ന പൗരസ്ത്യ സുറിയാനി സഭാപിതാവിന്റെ ക്രിസ്തുദർശനത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. 1979 മുതൽ അദ്ദേഹം കോട്ടയം വടവാതൂർ സെമിനാരിയിൽ അധ്യാപകനായി സേവനം അനുഷ്ഠിച്ചു. 1993 മുതൽ തിരുവനന്തപുരം മൈനർ സെമിനാരിയുടെ റെക്ടറായിരുന്നു. 1995 മുതൽ തിരുവനന്തപുരം മലങ്കര മേജർ സെമിനാരിയിൽ റെസിഡന്റ് പ്രൊഫസറായി. അങ്ങനെ നൂറുകണക്കിന് വൈദികരുടെയും അനേകം പിതാക്കന്മാരുടെയും പൗരോഹിത്യപരിശീലന പന്ഥാവിൽ നിർലോഭമായ പ്രോത്സാഹനം നൽകി. ജീവിതത്തിന്റെ ഏറിയ പങ്കും പൗരോഹിത്യപരിശീലനരംഗത്തു സമർപ്പിച്ച അച്ചൻ കൃത്യതയുടെയും നിഷ്ഠാജീവിതത്തിന്റെയും പര്യായമായിരുന്നു. മൂന്നു പതിറ്റാണ്ടിലധികം വിവിധ സെമിനാരികളിൽ ശുശ്രൂഷിച്ച വന്ദ്യ ചേടിയത്തച്ചൻ അവസാനകാലം ചിലവഴിച്ചത് പത്തനംതിട്ട രൂപതയുടെ മൈനർ സെമിനാരിയിലാണെന്നുള്ളത് യാദൃശ്ചികമല്ല. സൗമ്യദീപ്തമായ വാക്കുകളിലൂടെയും, സ്നേഹമസൃണമായ ശരീരഭാഷയിലൂടെയും വൈദികാർത്ഥികൾക്ക് പ്രചോദനവും പ്രോത്സാഹനവും നൽകാനുള്ള പ്രത്യേക കൃപ അച്ചനുണ്ടായിരുന്നു.

118-ഓളം ഗ്രന്ഥങ്ങൾ ദൈവശാസ്ത്ര വിഷയങ്ങളിൽ പ്രത്യേകിച്ച് സഭാചരിത്രത്തിലും, സഭാപിതാക്കന്മാരെ സംബന്ധിച്ച ദൈവശാസ്ത്ര വിജ്ഞാനീയത്തിലും രചിച്ച ബഹുമാനപ്പെട്ട അച്ചൻ എഴുത്തിലൂടെയും അധ്യാപനത്തിലൂടെയും സുറിയാനി സഭയുടെ മഹത്ത്വം വെളിവാക്കി. അനായാസ വാഗ്ധാരിയായിരുന്ന അദ്ദേഹത്തിന് പഠിപ്പിക്കുന്ന വിഷയങ്ങൾ സ്വായത്തമാക്കാനും അതു സ്വന്തം ഭാഷയിൽ പുനരവതരിപ്പിക്കാനും അതുവഴി സ്വതവേ വിരസമെന്ന് ദുഷ്പ്പേര് കേൾക്കേണ്ട ദുര്യോഗം ഉണ്ടായി

രുന്ന ഒരു വിജ്ഞാനശാഖയെ അയത്നലളിതമായി ഗ്രഹിക്കാനുതകുമാറ് മലയാളത്തിൽ പരിചയപ്പെടുത്താൻ അദ്ദേഹം കാണിച്ച ധീരോചിതമായ ചുവടുവയ്പ്പുകൾ മലങ്കരസഭ എന്നും കൃതജ്ഞതയോടെ അനുസ്മരിക്കും. ധാരാളം വായിക്കാനും വായിക്കുന്നതെല്ലാം തന്റെ സ്വന്തമാക്കാനും അതു മറ്റുള്ളവർക്ക് പറഞ്ഞുകൊടുക്കാനുമുള്ള അദമ്യമായ ആഗ്രഹത്തിന്റെ പരിണിതഫലമാണ് കേരളസഭയ്ക്ക് ലഭിച്ച 118 സദ്ഗ്രന്ഥങ്ങളെന്ന് നിസ്തർക്കം പറയാം. അതോടൊപ്പം 200-ൽ അധികം ലേഖനങ്ങളെഴുതിയ ബഹുഭാഷാ പണ്ഡിതനായ അച്ച ന്റെ പുസ്തകങ്ങൾ ഇംഗ്ലീഷ്, ജർമ്മൻ, ഇറ്റാലിയൻ, ഫ്രഞ്ച് തുടങ്ങിയ ഭാഷകളിലേയ്ക്ക് വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ ഭൗതീക സാന്നിധ്യം ഇല്ലാതായാലും അഴിഞ്ഞുപോകാത്ത ഈ പുസ്തകങ്ങളിലൂടെ അദ്ദേഹം എന്നും ജീവിക്കും.

ദൈവശാസ്ത്ര വിഷയങ്ങളുടെ വിവിധ മേഖലകളിൽ സഭയ്ക്ക് പുതിയ പുതിയ ബോധ്യങ്ങൾ ഉണ്ടാകണമെന്ന് അച്ചൻ അഭിലഷിച്ചിരുന്നു. ഇതു സാധ്യമാകുന്നത് വൈദികർ ഈ വിഷയങ്ങളിൽ ശരിയായ അവഗാഹം നേടുന്നതിലൂടെയാണെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. ഉപരിപ്ലവമായ വാഗ്ധോരണികളും ദീർഘമായ പ്രഭാഷണങ്ങളുമല്ല സഭയുടെ കെട്ടുറപ്പിന് ആവശ്യമെന്ന് നന്നായി അറിഞ്ഞിരുന്ന അദ്ദേഹം ചരിത്രത്തെ മുഖ്യവിചാരധാരയാക്കി മാറ്റി അതുവഴി സഭയെ അറിഞ്ഞ് സ്നേഹിക്കണമെന്ന സന്ദേശം പകർന്നു തന്നു. അദ്ദേഹത്തിന്റെ കാലഘട്ടത്തിൽ നിലനിന്ന സാമ്പ്രദായികവും കാല്പനികവുമായ ഭാഷാ ശൈലിയെ അകലെ നിറുത്തിക്കൊണ്ട് ഗൗരവമേറിയ ചർച്ചകളിലേയ്ക്കും ആശയസംവേദനത്തിലേയ്ക്കും ശ്രദ്ധതിരിക്കുക വഴി ഗരിമയുള്ള ദാർശനിക ലോകം പടുത്തുയർത്താൻ അദ്ദേഹം പ്രയത്നിച്ചു. അറിവുകൾ ബോധ്യങ്ങളാകണമെന്നും ബോധ്യങ്ങൾ ജീവിതത്തിന്റെ ചാലകശക്തിയാകണമെന്നും നിരന്തരം പറഞ്ഞിരുന്ന അച്ചന്റെ ജീവിതം മുഴുവൻ ഈ അറിവുകൾ പകർന്നുതരാനുള്ള അധ്വാനമായിരുന്നു. കാലാകാലങ്ങളിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് നേരിടേണ്ടി വന്ന വെല്ലുവിളികളെ അപ്പോളജെറ്റിക്ക് ശൈലിയിൽ നേരിടാൻ അച്ചൻ ശ്രദ്ധിച്ചിരുന്നു. പൗരസ്ത്യ കാതോലിക്കേറ്റിന്റെ  സ്ഥാപന ചരിത്രം വിശദമാക്കി അദ്ദേഹം എഴുതിയ ഗ്രന്ഥങ്ങളും ലേഖനങ്ങളും, അതുപോലതന്നെ പെന്തക്കോസ്ത് പഠനങ്ങൾക്കെതിരെ തിരുസഭയുടെ സത്യവിശ്വാസത്തിലധിഷ്ഠിതമായി അദ്ദേഹമെഴുതിയ പുസ്തകങ്ങളും, സഭാത്മക ജീവിതത്തിൽ അദ്ദേഹം പുലർത്തിയ ബോധ്യങ്ങളുടെ പ്രത്യക്ഷോദ്ദാഹരണങ്ങളാണ്.

അത്യപൂർവ്വവും അനിതരസാധാരണവുമായ ധിഷണാവൈഭവം സ്വന്തമാക്കിയിരുന്ന വന്ദ്യ ചേടിയത്തച്ചൻ ലാളിത്യത്തിന്റെയും നിർമ്മമതയുടെയും ആൾരൂപമായിരുന്നു. ഒരു സാധാരണക്കാരനെപ്പോലെ അദ്ദേഹം എല്ലാവരോടും ഇടപെട്ടു. അറിവില്ലാത്തവർക്ക് സരളമായി വിഷയങ്ങൾ വ്യാഖ്യാനിച്ചു കൊടുത്തു. തനിക്കറിയാത്ത കാര്യങ്ങൾ മറ്റുള്ളവരിൽ നിന്ന് പഠിക്കാൻ തക്ക എളിമ പുലർത്തി. 70-ാം വയസ്സിൽ സ്വന്തമായി കംപ്യൂട്ടർ വാങ്ങാനും മലയാളം ടൈപ്പിംഗ് പഠിക്കാനും തുടർന്ന് പുസ്തകങ്ങളെല്ലാം സ്വന്തമായി ടൈപ്പ് ചെയ്യാനും അദ്ദേഹം കാണിച്ച ആവേശവും താത്പര്യവും വിസ്മയാവഹമാണ്. തന്റെ പുസ്തകങ്ങൾ ആവശ്യമുള്ളവർക്കെല്ലാം നൽകാൻ അച്ചൻ ശ്രദ്ധിച്ചിരുന്നു. അംഗീകാരങ്ങളും സ്ഥാനമാനങ്ങളും അദ്ദേഹം ആഗ്രഹിച്ചിരുന്നില്ല. തനിക്ക് ദൈവം നൽകിയതെല്ലാം ദൈവത്തിന്റെ സഭയ്ക്ക് ഉപകരിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അതിനുവേണ്ടി അക്ഷീണം അധ്വാനിച്ചു.

നിരവധി അന്താരാഷ്ട്ര വേദികളിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ പ്രതിനിധീകരിക്കുവാൻ അദ്ദേഹത്തിന് അവസരം ലഭിച്ചിരുന്നു. അവിടെയെല്ലാം സഭയുടെ അനന്യതയും ശ്രേഷ്ഠതയും വ്യക്തിത്വവും  വ്യക്തതയോടെ അദ്ദേഹം അവതരിപ്പിച്ചു. സഭൈക്യമേഖലകളിൽ വിവിധ വത്തിക്കാൻ കമ്മീഷനുകളിൽ അദ്ദേഹം നിയമിതനായി പ്രവർത്തിച്ചിട്ടുണ്ട്. പൗരസ്ത്യസഭാശാസ്ത്രം അദ്ദേഹത്തിന് ഏറെ താൽപ്പര്യമുള്ള വിഷയവും മേഖലയുമായിരുന്നു. 1980-കൾ മുതൽ കാതോലിക്കാ സിംഹാസന പുനസ്ഥാപനം, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നൈയാമിക സ്വയംഭരണാവകാശം, സഭയുടെ വളർച്ച എന്നിങ്ങനെ വിവിധ വിഷയങ്ങളെപ്പറ്റി അദ്ദേഹം നിരന്തരം സംസാരിച്ചിരുന്നു. അത്തരം ചർച്ചകളുടെ ചരിത്രപരമായ പൂർണതയാണ് പിൽക്കാലത്ത് സഭയ്ക്ക് സംലഭ്യമായ വിവിധ പദവികളെന്ന് പറയുമ്പോൾ അദ്ദേഹത്തിന്റെ ക്രാന്തദർശനവും സഭാസ്നേഹവും എത്ര ആഴമുള്ളതാണെന്ന് നാം മനസ്സിലാക്കുന്നു. സുറിയാനി സഭ അടിസ്ഥാനപരമായി സന്ന്യാസസഭയാണ്. സന്ന്യാസ ചൈതന്യമാണ് ഈ സഭയുടെ മുഖ്യമായ അന്തർധാര. അദ്ദേഹം എഴുതിയ പത്തോളം ഗ്രന്ഥങ്ങൾ സന്ന്യാസ ചൈതന്യത്തെ സംബന്ധിച്ചുള്ളവയായിരുന്നു. അതോടൊപ്പം അന്ത്യോക്യൻ ആരാധനക്രമത്തെക്കുറിച്ചുള്ള അനേകം രചനകളും അദ്ദേഹത്തിന്റേതായിട്ടുണ്ട്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തനതു ചരിത്രം ഇന്നു നാം മനസ്സിലാക്കുന്ന രീതിയിൽ രൂപപ്പെടുന്നതിൽ ചേടിയത്തച്ചൻ നിർണായകമായ പങ്കു വഹിച്ചിട്ടുണ്ട്. സുറിയാനി സഭകൾ പരസ്പരം ആശയസംവേദനം നടത്തിയിരുന്ന അന്താരാഷ്ട്ര ചർച്ചാ വേദിയായ പ്രോ ഓറിയന്തയിലും കേരളത്തിന് അകത്തും പുറത്തുമുള്ള വിവിധ സഭൈക്യ ചർച്ചാ വേദികളിലും ചരിത്രസത്യങ്ങളെ തമസ്ക്കരിക്കുന്ന തീവ്രമായ നൂതന ചിന്താധാരകൾക്കെതിരെ ധീരവും സുവ്യക്തവും സമ്മോഹനവുമായ നിലപാടുകൾ

എടുക്കാനും അതിൽ ഉറച്ചുനിൽക്കാനും അദ്ദേഹം സദാ പ്രതിജ്ഞാബദ്ധനായിരുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ തനതു വ്യക്തിത്വം കാത്തുസൂക്ഷിക്കാനും ഈ സഭയുടെ ദൈവശാസ്ത്ര ദർശനങ്ങൾ യൂറോപ്യൻ ഭൂഖണ്ഡത്തിൽ പോലും എത്തിക്കുന്നതിനും സഭയുടെ ദൈവശാസ്ത്ര ആഭിമുഖ്യങ്ങൾ സ്പഷ്ടമായി അവതരിപ്പിക്കുന്നതിനും അദ്ദേഹത്തിന് സാധിച്ചിരുന്നു. നെസ്തോറിയൻ പാഷണ്ഡത ഇന്നത്തെ അസ്സീറിയൻ സഭ പിൻതുടരുന്നില്ലായെന്ന കണ്ടെത്തലിന് മാർ ബാബായിയുടെ പഠനം അദ്ദേഹത്തെ സഹായിച്ചു. 1994-ൽ പരിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പയും അസ്സീറിയൻ സഭയും ഒന്നിച്ച് ചേർന്ന് ഒരു സംയുക്ത ദൈവശാസ്ത്രപ്രഖ്യാപനം നടത്തുന്നതിലേയ്ക്ക് നയിച്ച അടിസ്ഥാനപരമായ കാഴ്ചപ്പാടുകൾ 1970 കളിൽ മാർ ബാബായിയുടെ ദൈവശാസ്ത്രത്തെ അധികരിച്ച് ചേടിയത്തച്ചൻ നടത്തിയ ഗവേഷണ സപര്യയുടെ വിദൂരഫലമാണെന്നത് നമുക്ക് എന്നും അഭിമാനം നൽകുന്ന വസ്തുതയാണ്.

പുനരൈക്യപ്രസ്ഥാനത്തിന്റെ ആദ്യകാല ഇടവകകളിലൊന്നായ അതിരുങ്കൽ പ്രദേശത്തുനിന്ന് വൈദികനായ ബഹു. അച്ചന്റെ മാതൃകയും ജീവിതവും അനേകം യുവാക്കളെ ആ പ്രദേശത്തുനിന്ന് വൈദികാന്തസ്സിലേയ്ക്ക് ആകർഷിക്കുന്നതിന് ഇടയായിത്തീർന്നു. അച്ചന്റെ പാത പിന്തുടർന്ന് സ്വസഹോദരൻ ഫാ. തോമസ് ചേടിയത്തും സഹോദരിപുത്രൻ ഫാ. ദാനിയേൽ മണ്ണിലും വൈദികരായി സഭാശുശ്രൂഷ ചെയ്യുന്നുണ്ട്. ഒരു നിമിഷം പോലും വ്യർത്ഥമായി ചെലവഴിക്കാതെ എപ്പോഴും പ്രവർത്തന നിരതനായിരുന്ന അച്ചൻ പൗരോഹിത്യത്തിന്റെ വിശുദ്ധിയും ശ്രേഷ്ഠതയും കാത്തുസൂക്ഷിക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. അവിഭക്ത തിരുവനന്തപുരം അതിരൂപതയുടെ വിവിധ മിഷൻ കേന്ദ്രങ്ങളിൽ അദ്ദേഹം ശുശ്രൂഷ ചെയ്തിരുന്നു. തീക്ഷ്ണതയോടെ സഭയുടെ വളർച്ചയ്ക്കുവേണ്ടി അധ്വാനിച്ചു. ദൈവശാസ്ത്രത്തിനും തിരുസഭയുടെ വളർച്ചയ്ക്കും അതുല്യ സംഭാവനകൾ നൽകിയ ബഹുമാനപ്പെട്ട അച്ചനെ 2015-ലെ പുനരൈക്യ ആഘോഷവേളയിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മല്പാൻ എന്ന പദവി നൽകി ബഹുമാനിക്കാൻ സാധിച്ചതിൽ ഞാൻ ഏറെ അഭിമാനിക്കുന്നു. വ്യക്തിപരമായി എന്നോട് വലിയ സ്നേഹവും വിധേയത്വവും വന്ദ്യ മല്പാനച്ചൻ എപ്പോഴും പ്രദർശിപ്പിച്ചിട്ടുണ്ട്. 2010 മുതൽ പത്തനംതിട്ട രൂപതയുടെ ഭാഗമായി മാറിയ ചേടിയത്തച്ചൻ ചാൻസലർ എന്ന നിലയിൽ അഭിവന്ദ്യ ക്രിസോസ്റ്റം മെത്രാപ്പോലീത്തായോടും പിന്നീട് അഭിവന്ദ്യ ഐറേനിയോസ് മെത്രാപ്പോലീത്തായോടും ചേർന്ന് സഭാ ശുശ്രൂഷ നിർവ്വഹിച്ചു. അവസാന ശ്വാസം വരെയും പ്രവർത്തനനിരതനായിരിക്കാൻ അച്ചന് കഴിഞ്ഞു. മലങ്കര ദൈവശാസ്ത്രത്തിലുള്ള ആഭിമുഖ്യം വർധിപ്പിക്കുന്നതിന് സർവ്വാത്മനാ സമർപ്പിച്ചുകൊണ്ട് എപ്പോഴും അച്ചൻ ജോലികൾ നിർവ്വഹിച്ചുകൊണ്ടിരുന്നു. അധികാരികൾ ആവശ്യപ്പെടുന്നതിനനുസരിച്ച് ഒരേ സമയം നിരവധി ഉത്തരവാദിത്വങ്ങൾ ഏറ്റെടുക്കാൻ പ്രായമോ ആരോഗ്യസ്ഥിതിയോ കണക്കിലെടുക്കാതെ അച്ചൻ മനസ്സുകാണിച്ചു. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ സൗന്ദര്യം ഈ സമ്പൂർണ്ണ സമർപ്പണമായിരുന്നു. ജീവിതാന്ത്യംവരെ അദ്ദേഹം കാത്തുസൂക്ഷിച്ച ഏറ്റവും വലിയ മൂല്യവും അതുതന്നെയായിരുന്നു. അച്ചനെ ഇമ്പമുള്ള പറുദീസായിലേക്ക് പ്രത്യാശയോടെ നമുക്ക് യാത്രയാക്കാം. ഒരു പുരുഷായുസ്സിൽ ചെയ്യാവുന്നതെല്ലാം തിരുസഭയ്ക്കുവേണ്ടി ചെയ്ത ഭാഗ്യവാനായ പിതാവേ, സന്തോഷകരമായ മണവറയിൽ വീണ്ടും ഞങ്ങൾ അങ്ങയെ കാണുമാറാകട്ടെ.. സത്യപ്രഘോഷകാ, അങ്ങ് സമാധാനത്തോടെ പോവുക.



# സഭാ പൈതൃകത്തിന്റെ പതാകവാഹകൻ

ബഹുമാനപ്പെട്ട ഗീവർഗീസ് ചേടിയത്ത് മല്പാനച്ചന്റെ ദൈവശാസ്ത്ര സംഭാവന കളെപ്പറ്റിയുള്ള ലേഖനം



**റവ. ഫാ. ജോസഫ് വള്ളിയാട്ട്**

ദൈവശാസ്ത്ര വിജ്ഞാനശാഖ പൊതുവെ അറിയപ്പെടാത്ത ഒന്നാണ് മലയാളത്തിൽ മാത്രമല്ല, മിക്ക ഭാഷകളിലും. പഠിക്കുന്നത് 'പട്രോളജി' ആണെന്ന് പറയുമ്പോൾ, 'ഓ പതോളജി ആണല്ലേ' എന്ന മറുവാക്ക് പലപ്പോഴും കേട്ടിട്ടുണ്ട് അന്യഭാഷകളിൽ. മലയാളത്തിന് അത്രതന്നെ അവകാശപ്പെടാനില്ല. പട്രോളജി എന്ന ആംഗലേയ പദത്തിന് പെട്ടെന്ന് ചേർത്തുപറയാവുന്ന തുല്യപദപ്രയോഗം പോലും ഇല്ല. ഇങ്ങനെ 'മേൽവിലാസമില്ലാത്ത' ഒരു ദൈവശാസ്ത്ര ശാഖയെ മലയാളത്തിന് പരിചയപ്പെടുത്തിയവരിൽ പ്രധാനിയാണ് വന്ദ്യ ഗീവർഗീസ് ചേടിയത്ത് മല്പാനച്ചൻ.

പത്തനംതിട്ട ജില്ലയിലെ അതിരുങ്കൽ ആണ് അച്ചന്റെ ജന്മസ്ഥലം. മലങ്കര കത്തോലിക്കാ സഭയിലെ പ്രാരംഭകാല ഇടവകകളിൽ ഒന്നാണത്. അടുത്തകാലം വരെ ഈ പ്രദേശം തിരുവനന്തപുരം മലങ്കര അതിഭദ്രാസനത്തിന്റെ ഭാഗമായിരുന്നു. 1945-ൽ അതിരുങ്കലിൽ ജനിച്ച ചേടിയത്തച്ചൻ ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തരപുരം മൈനർ സെമിനാരിയിലും കോട്ടയത്തെ വടവാതൂർ അപ്പസ്തോലിക് സെമിനാരിയിലും വൈദിക പരിശീലനം പൂർത്തിയാക്കി 1969-ൽ ഭാഗ്യസ്മരണാർഹനായ ബനഡിക്റ്റ് മാർ ഗ്രീഗോറിയോസ് പിതാവിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു.

പിതാവിന്റെ സെക്രട്ടറിയായും മൈനർ സെമിനാരി വൈസ് റെക്റ്ററായും കുറച്ചുവർഷങ്ങൾ ജോലി ചെയ്തതിനുശേഷം അദ്ദേഹം ഉപരി പഠനത്തിനായി 1973-ൽ റോമിലേക്ക് അയക്കപ്പെട്ടു. പട്രോളജിയുമായി ബന്ധപ്പെട്ട ഗവേഷണങ്ങൾക്കായി 1969-ൽ മാത്രം സ്ഥാപിക്കപ്പെട്ട അഗസ്റ്റീനിയൻ ഇൻസ്റ്റിറ്റ്യൂട്ടിലെ ആദ്യതലമുറയിലെ ഗവേഷണ വിദ്യാർത്ഥികളിൽ ഒരാളായിരുന്നു ചേടിയത്തച്ചൻ. പൗരസ്ത്യ സുറിയാനി സഭയുടെ ക്രിസ്തുദർശനത്തിന്റെ പ്രാചീനപ്രബോധകരിൽ ഒരാളായ മാർ ബാബായിയുടെ ക്രിസ്തുദർശനമായിരുന്നു അദ്ദേഹത്തിന്റെ ഗവേഷണ വിഷയം.

1978-ൽ ഡോക്റ്ററേറ്റ് നേടി മടങ്ങിവന്ന അദ്ദേഹം തൊട്ടടുത്ത വർഷം മുതൽ വടവാതൂർ സെമിനാരിയിൽ അദ്ധ്യാപകനായി. 1993-ൽ തിരുവനന്തപുരം മൈനർ സെമിനാരിയുടെ റെക്റ്റർ ആയി നിയമിതനായി. 1995-ൽ മലങ്കര മേജർ സെമിനാരിയിൽ ദൈവശാസ്ത്ര വിഭാഗം ആരംഭിച്ചപ്പോൾ അവിടെ റസിഡന്റ് പ്രൊഫസറായി. സഭാപിതാക്കന്മാർ, ക്രിസ്തുദർശനം, സഭാചരിത്രം, സഭൈക്യദർശനവും അതിന്റെ ചരിത്രവും തുടങ്ങിയവയായിരുന്നു അച്ചൻ സവിശേഷമായി ശ്രദ്ധിച്ചിരുന്ന വിഷയങ്ങൾ.

2010-ൽ പത്തനംതിട്ട രൂപതയുടെ ചാൻസലറായി നിയമിതനായതോടെയാണ് അദ്ദേഹം അധ്യാപന ജീവിതം അവസാനിപ്പിച്ചത്. ഈ കാലത്തിനിടയിൽ തിരുവനന്തപുരം അതിരൂപതയിലെ അജപാലനശുശ്രൂഷയിലും വൈദികരുടെ രൂപീകരണത്തിലും ഭാരിച്ച പല ഉത്തരവാദിത്തങ്ങളും അദ്ദേഹം നിർവഹിച്ചു.

നൂറിലധികം ഗ്രന്ഥങ്ങളാണ്, ഇംഗ്ലീഷിലും മലയാളത്തിലുമായി അദ്ദേഹം രചിച്ചിരിക്കുന്നത്. സഭാപിതാക്കന്മാരെ സംബന്ധിച്ച പഠനത്തിനുതകുന്ന കൈപ്പുസ്തകങ്ങൾ കാലഗണനാക്രമത്തിലും ഭാഷാവിഭാഗക്രമത്തിലും പലവാല്യങ്ങളായി (സഭാപിതാക്കന്മാർ 1,3; പട്രോളജി 1-3, അപ്പസ്തോലിക പിതാക്കന്മാർ, ആദിമസഭാപിതാക്ക

ന്മാർ, ലത്തീൻ സഭാപിതാക്കന്മാർ എന്നിങ്ങനെ) പ്രസിദ്ധീകരിച്ചിട്ടുണ്ട്.

സുറിയാനി സഭയുടെ പ്രതിപുരുഷ നായി ആഗോളസഭയിൽ ബഹുമാനിക്ക പ്പെടുന്ന മാർ അപ്രേമിന്റെ ഒട്ടുമിക്ക രചനകളും അദ്ദേഹം മലയാളത്തി ലേക്ക് ഭാഷാന്തരം ചെയ്തിട്ടുണ്ട് (ഉല്പത്തി ഭാഷ്യം 2001; കന്യാത്വഗീത ങ്ങൾ 2001; മനുഷ്യാവതാരഗീതങ്ങൾ 2001; സുവിശേഷഭാഷ്യം 2002; വിശ്വാ സഗീതങ്ങൾ 2008).

ആദിമ സഭയിലെ, പ്രത്യേകിച്ച് സുറിയാനി ഗ്രീക്ക് പാരമ്പര്യങ്ങളിലെ ഏറ്റവും മികച്ച വേദപുസ്തക ഭാഷ്യ ങ്ങൾ മലയാളത്തിലെത്തിച്ചു: ഗ്രിഗറി നീസായുടെ ഗിരിപ്രഭാഷണഭാഷ്യം; ഒരിജന്റെ ഉത്തമഗീത ഭാഷ്യം, ലൂക്കാ സുവിശേഷ ഭാഷ്യം, യോഹന്നാന്റെ സുവിശേഷഭാഷ്യം, തിയഡോറിന്റെ യോഹന്നാന്റെ സുവിശേഷത്തിനുള്ള ഭാഷ്യം എന്നിവ അവയിൽ ചിലതുമാത്ര മാണ്.

പ്രാമാണികവും പ്രസിദ്ധവും ആയ ഗ്രന്ഥങ്ങൾ എന്നതിലുപരി, സമകാ ലീന ലോകത്തിനുതകുന്ന തരത്തിൽ ആദിമസഭയുടെ ജിവിത ചൈതന്യം കണ്ടെത്തുന്നതിൽ അദ്ദേഹം ശ്രദ്ധിച്ചി ട്ടുണ്ട്. ആദിമ സഭയുടെ സന്ദേശം (1994) എന്ന ഗ്രന്ഥം സഭാപിതാക്കന്മാരുടെ പൊതുവായ പ്രബോധനങ്ങളിലൂടെ ആദിമസഭയുടെ ചൈതന്യം പങ്കുവയ് ക്കുന്നു. ഡിഡസ്കാലിയ (1987), വിശുദ്ധ ഐറേനിയസ് എഴുതിയ അപ്പസ്തോലിക പ്രബോധനത്തിന്റെ തെളിവ് (2003) എന്നിങ്ങനെ ആദിമസഭ യുടെ ജീവിതവും വിശ്വാസവും വിശദീകരിക്കുന്ന പ്രാമാണിക ഗ്രന്ഥ ങ്ങൾ ഭാഷാന്തരപ്പെടുത്തി. ആദിമ സഭാ പൈതൃകത്തിലെ അമൂല്യ രത്നങ്ങ ളായ ചില മതാധ്യാപനപ്രസംഗങ്ങളും (തിയഡോർ 1986; ജറുസലേമിലെ സിറിൽ 2000; ജോൺ ക്രിസോസ്റ്റം 2003) ഈ പരിഭാഷകളിലുണ്ട്.

സഭയുടെ ദർശനങ്ങൾ ഉൾക്കൊണ്ട് ജീവിച്ചവർ എന്നനിലയിൽ വിശുദ്ധ രുടെ ജീവിതം പ്രതിപാദിക്കുന്ന ഗ്രന്ഥ ങ്ങൾക്ക് ആദിമസഭയിൽ വലിയസ്ഥാന മുണ്ടായിരുന്നു. ആ ഗണത്തിൽ നിന്നും അനേക ഗ്രന്ഥങ്ങൾ ചേടിയത്തച്ചൻ മലയാളത്തിൽ എത്തിച്ചിട്ടുണ്ട്. എവുതീ മിയുസ് ഉൾപ്പടെയുള്ള സന്യാസപിതാ ക്കന്മാരുടെ ജീവചരിത്രങ്ങളും, ജറോമും ജന്നാഡിയൂസും സമാഹരിച്ച മഹദ്ചരി തങ്ങളും ഇക്കൂട്ടത്തിൽ പെടുന്നു.

ക്രിസ്തുദർശനം ആയിരുന്നു അച്ചന്റെ ഐച്ഛികവിഷയം. മാർ ബാബായിയുടെ ക്രിസ്തുദർശനം വിശദമാക്കുന്ന ഗവേഷണ പ്രബന്ധം 1982-ൽ പ്രസിദ്ധീകരിക്കപ്പെട്ടു (മലയാള ത്തിൽ 2000). അന്ത്യോഖ്യൻ ക്രിസ്തു ദർശനത്തിന്റെ അധാരസമീപനങ്ങൾ രൂപപ്പെടുത്തിയ വിശുദ്ധ ജോൺ ക്രിസോസ്റ്റം (2006) തിയഡൊറെറ്റ് (2007) എന്നിവരുടെ ക്രിസ്തുശാസ്ത്ര രചനകൾ പരിഭാഷപ്പെടുത്തി.

ത്രിത്വദർശനവും ക്രിസ്തുദർശന വും പഠിപ്പിക്കാനുതകുന്ന കൈപ്പുസ്ത കങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ട് (ത്രീയേക ദൈവം 1993; Christology 2002). സഭാചരിത്രമാണ് അച്ചന്റെ സവിശേഷ ശ്രദ്ധ പതിഞ്ഞ മറ്റൊരു മേഖല. ആദിമ സഭയിലെ പ്രമുഖ സഭാ ചരിത്ര ഗ്രന്ഥങ്ങളെല്ലാം അച്ചൻ മലയാള ത്തിലെത്തിച്ചിട്ടുണ്ട് (ബാർ എബ്രായ 1990; എവുസേബിയൂസ് 1998; സോക്ര ട്ടീസ്).

ഇതിനു പുറമേ അന്ത്യോഖ്യൻ സുറിയാനി സഭയുടെ ചരിത്രത്തിലെ വിവാദവിഷയമായ പൗരസ്ത്യ കാതോ ലിക്കേറ്റിന്റെ സ്ഥാപന ചരിത്രം വിശദ മാക്കി പല പുസ്തകങ്ങൾ അദ്ദേഹം പ്രസിദ്ധീകരിച്ചു. The Catholicos of the East എന്ന പേരിൽ ഈ കണ്ടെത്ത ലുകൾ ആംഗലേയഭാഷയിലും പ്രസി ദ്ധീകരിച്ചിട്ടുണ്ട്. സഭാചരിത്ര പഠനങ്ങൾ (1996), മധ്യകാല സഭാചരിത്രം (2000) എന്നിങ്ങനെ ആഗോള സഭാചരിത്രം കൈകാര്യം ചെയ്യുന്ന കൈപ്പുസ്ത കങ്ങൾക്കുപുറമേ, മലങ്കര കത്തോ ലിക്കാ സഭയുടെ ചരിത്ര പൈതൃകം വിശദമാക്കുന്ന അനവധി ഗ്രന്ഥങ്ങൾ അച്ചന്റേതായിട്ടുണ്ട്.

കേരളത്തിലെ ക്രൈസ്തവസഭകൾ (1998) കേരളസഭയുടെ വിവിധ കൈപ്പി രിവുകളിലേക്ക് ശ്രദ്ധിക്കുന്നു. സീറോ മലങ്കരസഭയെ സംബന്ധിച്ചുള്ള വിവിധ പഠനങ്ങളുടെ ഫലം വിവിധ ഭാഷക ളിൽ പ്രസിദ്ധീകരിക്കപ്പെട്ട The Malankara Catholic Church (മലയാളം, ഇംഗ്ലീഷ്, ജർമൻ) എന്ന ഗ്രന്ഥത്തിൽ കാണാവു ന്നതാണ്. എഴുത്തിലൂടെ മാത്രമല്ല, പങ്കെടുത്തിട്ടുള്ള അനവധി സംഭാഷണ ങ്ങളിലൂടെയും അച്ചൻ വ്യക്തിമുദ്ര പതിപ്പിച്ച മറ്റൊരിടമാണ് സഭൈക്യ സംഭാഷണങ്ങൾ. എക്യുമെനിസം (1998) കേരളസഭയിലെ സഭൈക്യ വിഷയങ്ങൾ കൂടുതൽ ശ്രദ്ധയോടെ വിശകലനം ചെയ്തിട്ടുള്ള എക്യുമെ നിസത്തിന്റെ മറുവശം (2013) എന്നിവ യാണീ മേഖലയിലെ പ്രധാന പ്രസിദ്ധീ കരണങ്ങൾ.

സഭൈക്യ പ്രസ്ഥാനങ്ങളുമായി അടുത്തു സഹകരിക്കുമ്പോഴും കത്തോ ലിക്കാ വിശ്വാസസത്യങ്ങൾ വിട്ടുവീഴ്ച യില്ലാതെ മുറുകെപ്പിടിക്കുന്നതിനും വിശദീകരിക്കുന്നതിനും ചേടിയ ത്തച്ചനുള്ള തീക്ഷ്ണത ശ്രദ്ധേയമാണ്. പ്രത്യേകിച്ച് കേരളത്തിൽ വർദ്ധിച്ചു വരുന്ന പെന്തക്കോസ്ത് നവീകരണ പ്രസ്ഥാനങ്ങളുടെ പ്രചരണങ്ങൾ ക്കെതിരെ അച്ചൻ സഭയുടെ നിലപാടു കൾ വ്യക്തമാക്കിയിട്ടുണ്ട്. ശിശു സ്നാനം വേദാനുസൃതം (1998) കത്തോലിക്കാ വിശ്വാസവും പെന്ത ക്കൊസ്ത് വീഷണങ്ങളും (5th edition in 2005) എന്നിവ ശ്രദ്ധേയ സംഭാനകളാണ്. അതുപോലെ യഹോവാ സാക്ഷികളെ ക്കുറിച്ചും (1993) അച്ചൻ എഴുതിയി ട്ടുണ്ട്. ഇതുകൂടാതെ ഇരുനൂറിലധികം ലേഖനങ്ങളും അച്ചൻ പ്രസിദ്ധീകരി ച്ചിട്ടുണ്ട്. അവലയിൽ പലതും പ്രൊ ഓറിയന്തെ, സ്തുദിയ പത്രിസ്തിക്ക, സ്തുദിയ എക്യുമെനിക്ക മുതലായ അന്താരാഷ്ട്ര ചർച്ചാവേദികളിലും പ്രസി ദ്ധീകണങ്ങളിലുമാണ് വന്നിട്ടുള്ളത്.

പുസ്തകങ്ങളുടെ എണ്ണത്തിനപ്പുറം അച്ചന്റെ ദൈവശാസ്ത്ര സപര്യയി ലേക്ക് ഒരു വിദ്യാർത്ഥിയുടെ കൗതുക ത്തോടെ നോക്കുമ്പോൾ, ദൈവശാസ്ത്ര ജ്ഞനെന്നും എഴുത്തുകാരനെന്നും ഉള്ള നിലയിൽ ചേടിയത്ത് മല്പാനച്ചൻ നൽകിയ സംഭാവനകളെ അനന്യ സാധാരണമാക്കുന്ന ചില കാര്യങ്ങ ളുണ്ട്. അവ പ്രത്യേകം എടുത്തു പറയാൻ ഞാൻ ആഗ്രഹിക്കുന്നു.

1) സഭാപിതാക്കന്മാരുടെ രചനക ളെയും ചിന്തകളെയും പൊതുജന ത്തിനും സാധാരണവായനക്കാർക്കും പ്രാപ്യമായ രീതിയിൽ അവതരിപ്പിച്ചത്: ആരംഭത്തിൽ പറഞ്ഞല്ലോ, എല്ലായി ടത്തും പരിചിതമായ ഒരു മേഖല

യായിരുന്നില്ല പട്രോളജി. എന്നാൽ ലളിതമായ മലയാളത്തിൽ, ഏറ്റവും ലളിതമായ രീതിയിൽ പുസ്തകങ്ങളിറക്കുന്ന ഒരു ശൈലി അച്ചൻ മനഃപൂർവം പിന്തുടർന്നു. വളരെക്കുറഞ്ഞവിലയിൽ പുസ്തകങ്ങൾ വിൽക്കാൻ അദ്ദേഹത്തിനു സാധിച്ചത് അച്ചടിയെ സംബന്ധിച്ചു പുലർത്തിയ ലാളിത്യമനോഭാവം കൊണ്ടുകൂടിയാണ്. വൈദിക വിദ്യാർത്ഥികൾക്കും, ദൈവശാസ്ത്രം വായിക്കാൻ കുറച്ചെങ്കിലും ഒരുക്കമുള്ള സാധാരണക്കാർക്കും അധികം സാമ്പത്തികഭാരമില്ലാതെ പുസ്തകങ്ങൾ വാങ്ങാൻ കഴിയുമായിരുന്നു. ഏറ്റവും ഗഹനമായ വിഷയങ്ങൾ പോലും വായിച്ചെടുക്കാൻ പ്രയാസമില്ലാത്ത ഭാഷയിൽ എഴുതാൻ അദ്ദേഹത്തിനു കഴിയും. അതുകൊണ്ട്, പട്രോളജിയെ മലയാളത്തിൽ 'ജനകീയമാക്കിയത്' ചേടിയത്തച്ചനാണെന്ന് നിസംശയം പറയാവുന്നതാണ്. പാട്ടുകൾ പോലെ ജനകീയ സാഹിത്യരൂപങ്ങളിലേക്ക് ദൈവശാസ്ത്രത്തെ എടുത്തെഴുതാനും അച്ചൻ ശ്രമിച്ചിട്ടുണ്ട് (മലങ്കര ഗീതങ്ങൾ പോലെയുള്ള പുസ്തകങ്ങളിൽ)

ഇതോടൊപ്പം എല്ലാ ഭാഷാന്തരങ്ങളിലും സംഭവിക്കുന്ന ഒരു കാര്യമുണ്ട്: മിക്കപ്പോഴും ഭാഷാന്തരങ്ങളിലൂടെയാണ് ദൈവശാസ്ത്രത്തിലെ അടിസ്ഥാന സങ്കല്പങ്ങൾ പുതിയ ഭാഷകളിലേക്ക് എത്തുന്നത്, പദാവലികൾ രൂപപ്പെടുന്നത്. മലയാളത്തിലെ ദൈവശാസ്ത്രപദാവലി രൂപപ്പെടുത്തുന്നതിൽ, അതിനെ ഏകീകരിക്കുന്നതിൽ ചേടിയത്ത് മല്പാനച്ചന് വളരെ വലിയ ഒരു സ്ഥാനമുണ്ടെന്ന് പറയേണ്ടിവരും.

മലയാളത്തിൽ ഇന്ന് രൂപപ്പെടുന്ന ദൈവശാസ്ത്രത്തെ ഉറവിടങ്ങളിലേക്ക് ചേർത്തുനിർത്തുന്നത് ചരിത്രവുമായും പൂർവികരുടെ ചിന്തയുമായും അതിനുള്ള ജൈവബന്ധം കൂടിയാണ്. വചനബദ്ധത എന്ന സർവപ്രധാനമായ മാനദണ്ഡം കഴിഞ്ഞാൽ കേരള സഭയുടെ സാഹചര്യത്തിൽ സവിശേഷമായ പ്രാധാന്യം ഈ ജീവധാരക്കുണ്ട്. ചേടിയത്തച്ചനും കല്ലറങ്ങാട്ട് പിതാവും ഉൾപെടുന്ന ദൈവശാസ്ത്രജ്ഞരുടെ ഒരു ഗണം സഭയുടെ ആദിമ ചൈതന്യവുമായി ദൈവശാസ്ത്രത്തിന്റെ പരിണാമധാരകളെ കൂട്ടിയിണക്കുന്നതിൽ ഗണ്യമായ ഒരുപങ്ക് വഹിച്ചിട്ടുണ്ട്.

2) മലങ്കര കത്തോലിക്കാ സഭാവ്യക്തിത്വരൂപീകരണത്തിലെ അനിഷേധ്യമായ സ്ഥാനം: അവനവനെപ്പറ്റിയുള്ള വിവരണങ്ങൾക്ക് സാമൂഹ്യവ്യക്തിത്വങ്ങൾ രൂപപ്പെടുത്തുന്നതിലുള്ള സ്ഥാനം ഇന്ന് സുവിദിതമാണ്. ചേടിയത്ത് മല്പാനച്ചന്റെ പുസ്തകങ്ങളിലൂടെ കണ്ണോടിക്കുമ്പോൾ സഭാവ്യക്തിത്വവുമായി ബന്ധപ്പെട്ട വിഷയങ്ങൾ ആവർത്തിച്ച് കൈകാര്യം ചെയ്യുന്നതിൽ അച്ചൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു എന്ന് കാണാം. പൗരസ്ത്യ സഭാപാരമ്പര്യത്തിന്റെ അടുത്തൂണുകളായ സന്യാസ ചൈതന്യത്തെ സംബന്ധിച്ചും (സന്യാസത്തിന്റെ അന്തർധാര 1992; പ്രാചീന സന്യാസ ചരിത്രം 1993; പലസ്തീനായിലെ സന്യാസികൾ 1994; പ്രാചീന സന്യാസ നിയമങ്ങൾ 2006) പ്രാർത്ഥനയെ സംബന്ധിച്ചും (പ്രാർത്ഥന സഭയിൽ 1993; പ്രാർത്ഥന സുറിയാനി സഭയിൽ 1993) ആരാധനാ ക്രമത്തെ സംബന്ധിച്ചും (ഉദാ. മാർ തോമായുടെ ഇന്ത്യൻ അനാഫുറ 1984; മോശാ ബർകേഫായുടെ കൂദാശാ ഭാഷ്യം 1982; കുർബാനയുടെ വ്യാഖ്യാനങ്ങൾ 2000) നൈയാമിക പാരമ്പര്യത്തെക്കുറിച്ചും (മാർ മാറൂഥായുടെ കാനോനകൾ 1989, സിനോഡിക്കോൺ ഓറിയെന്താലെ 1996) അച്ചൻ ആവർത്തിച്ചെഴുതുന്നത് യാദൃശ്ചികമല്ല. മലങ്കര സഭയുടെ അന്ത്യോക്യൻ ബന്ധത്തെ ഇത്ര നിശിതമായി പഠിച്ചിട്ടുള്ളവർ മറ്റാരുമില്ല.

മലങ്കര സഭ ഇന്ന് സ്വന്തം ചരിത്രമായി പറയുന്ന കഥ, പ്ലാസിഡ് പൊടിപ്പാറ അച്ചനിലൂടെ കടന്നുവന്ന ഒരു നാരറ്റീവിനെ, പുനരൈക്യകാലത്ത് (ചേപ്പാട്ട് ഫിലിപ്പോസ് റമ്പാനെപ്പോലെയുള്ളവരുടെ നേതൃത്വത്തിൽ) രൂപപ്പെട്ട മറ്റൊരു നാരറ്റീവുമായി ചേർത്ത് ചേടിയത്തച്ചന്റെ വിശകലനത്തിലൂടെ സ്വാംശീകരിച്ചതാണെന്ന് ലളിതമായി പറയാം. ശാസ്ത്രീയമായ പുനർ വിചിന്തനങ്ങൾ ഇനി വന്നേക്കാം (അങ്ങനെയൊരു വിചിന്തനത്തിനു തുടക്കം സിറിൽ ബസേലിയോസ് ബാവായുടെ രചനകളിലുണ്ട്). എങ്കിലും അടിസ്ഥാനപരമായി ഒരു നാരറ്റീവ് രൂപപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഈ നാരറ്റീവിനെ അന്ത്യോക്യൻ പാരമ്പര്യത്തിന്റെ ചരിത്രവുമായി ചേർത്തുനിർത്തുവാനുള്ള കൈവഴികൾ ചേടിയത്തച്ചന്റെ രചനകളിലൂടെ തെളിഞ്ഞിട്ടുണ്ട്. മലങ്കരകത്തോലിക്കാ സഭയുടെ നൈയാമികമായ സ്വയംഭരണാവകാശത്തെയും തനിമയെയും സംബന്ധിച്ച് 1980-കൾ മുതൽ അച്ചനുയർത്തിക്കൊണ്ടുവന്ന വാദങ്ങൾകൂടിയാണ്, കാതോലിക്കാ സിംഹാസന പുനഃസ്ഥാപനമുൾപടെയുള്ള സമീപകാല വളർച്ചകളിലൂടെചരിത്രപരമായ അംഗീകാരം നേടുന്നത്.

3) സഭൈക്യസംഭാഷണങ്ങളിലെ വ്യക്തതയുടെ ശബ്ദമാണ് ചേടിയത്തച്ചൻ. 1970 കളിൽ മാർ ബാബായിയുടെ ദൈവശാസ്ത്രം അതിന്റെ അടിസ്ഥാനപരമായ കാഴ്ചപ്പാടിൽ കത്തോലിക്കാസഭക്ക് സ്വീകാര്യമാണെന്ന നിലപാട് അച്ചൻ തന്റെ ഗവേഷണത്തിലൂടെ സ്ഥാപിക്കുമ്പോൾ ഒരുപക്ഷേ വളരെയേറെപ്പേർ അതിനെ സംശയിച്ചിട്ടുണ്ടാവും. 1994-ൽ പരിശുദ്ധ ജോൺ പോൾ മാർപാപ്പ അസീറിയൻ സഭയുമായി ചേർന്നു നടത്തിയ സംയുക്ത ദൈവശാസ്ത്ര പ്രഖ്യാപനം രൂപപ്പെടുത്തുന്നതിൽ ഏതാണ്ട് ഇരുപതുവർഷങ്ങൾക്കു മുൻപ് പുറത്തുവന്ന ഈ ഗവേഷണം ഒരു ആധാരമായിരുന്നു! സുറിയാനിസഭകൾക്ക് പരസ്പരം മനസ്സിലാക്കാനുള്ള അന്താരാഷ്ട്ര ചർച്ചാ വേദിയായ പ്രോ ഓറിയെന്തെയിലും കേരള സഭയിലെ സഭൈക്യ ചർച്ചാ വേദികളിലും ചരിത്രപരമായ സത്യസന്ധതക്കുവേണ്ടി അച്ചൻ നിലപാടെടുക്കുന്നു. അച്ചന്റെ രചനാ ജീവിതം സഭകൾ തമ്മിലും മനസ്സുകൾ തമ്മിലുമുള്ള അകലങ്ങൾ കുറയ്ക്കുന്നതിൽ ഇനിയും പ്രചോദനം നൽകുന്ന ഒന്നായിരിക്കും.

ദൈവശാസ്ത്രത്തിനും സഭാജീവിതത്തിനും നൽകിയ അതുല്യമായ സംഭാവനകൾ പരിഗണിച്ച് 2015-ലെ പുനരൈക്യാഘോഷത്തിന്റെ അവസരത്തിൽ സീറോ മലങ്കര സഭ അദ്ദേഹത്തെ മല്പാൻ സ്ഥാനത്തേക്കുയർത്തി ആദരിച്ചു.

## ബഥനി സന്യാസ സമൂഹത്തിന് പുതിയ നേതൃത്വം



### റവ. ഡോ. മത്തായി കടവിൽ ഒ.ഐ.സി ബഥനി ആശ്രമ സുപ്പീരിയർ ജനറൽ

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി സ്ഥാപിച്ച ബഥനി ആശ്രമത്തിന്റെ അടുത്ത സുപ്പീരിയർ ജനറലായി റവ. ഡോ. മത്തായി കടവിൽ ഒ.ഐ.സി തിരഞ്ഞെടുക്കപ്പെട്ടു. ബഥനി നവജ്യോതി പ്രൊവിൻസിന്റെ പ്രൊവിൻഷ്യാൽ സുപ്പീരീയർ, മലങ്കര സെമിനാരിയിൽ ദൈവശാസ്ത്ര പ്രൊഫസർ, മലങ്കര സഭാ സിനഡൽ കമ്മീഷനിൽ സെക്രട്ടറി തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. ബൽജിയത്തിലെ ലുവൈൻ കാത്തലിക് സർവ്വകലാശാലയിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടി. റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിലിനെ അസി.സുപ്പീരിയർ ജനറൽ ആയും റവ. ഡോ. വർഗ്ഗീസ് വിജയാനന്ദ്, റവ. ഡോ. വർഗ്ഗീസ് തറമുട്ടം, റവ. ബ്ര. ഗ്രേഷ്യസ് എന്നിവരെ കൗൺസിലർമാരായും തിരഞ്ഞെടുത്തു. റവ. ഫാ. ജോൺ പാലവിളയിൽ പ്രൊകുറേറ്റർ ജനറലും റവ. ഫാ. ജോബിൻ കുര്യാക്കോസ് സെക്രട്ടറി ജനറലുമായിരിക്കും.

## മേരിമക്കൾ സന്യാസിനി സമൂഹത്തിന് പുതിയ നേതൃത്വം



### റവ. മദർ ലിഡിയ ഡി. എം. സുപ്പീരിയർ ജനറൽ

മലങ്കര കത്തോലിക്കാ സഭയിൽ പ്രേക്ഷിത ശുശ്രൂഷകൾക്കായി സമാരംഭിച്ച മേരി മക്കൾ സന്യാസിനി സമൂഹത്തിന്റെ അടുത്ത സുപ്പീരിയർ ജനറലായി വെണ്ണിയൂർ നിർമ്മല പ്രൊവിൻസ് അംഗം റവ. മദർ ലിഡിയ തിരഞ്ഞെടുക്കപ്പെട്ടു. നേരത്തെ നിർമ്മല പ്രൊവിൻസിൽ പ്രൊവിൻഷ്യൽ സുപ്പീരിയർ ആയിരുന്നു. റോമിലെ സെന്റ് തോമസ് അകിനാസ് യൂണിവേഴ്സിറ്റിയിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്. റവ. സി. ട്രീസാ പീറ്റർ, റവ. സി. റോസ് ജോൺ, റവ. സി. എലിസബത്ത് വർഗ്ഗീസ്, റവ. സി. ജൊവാൻ മരിയ എന്നിവരാണ് കൗൺസിലർമാർ. റവ. സി. റോസ് പോൾ ജനറൽ ഫിനാൻസ് ഓഫീസറും റവ. സി. മേരി പിയോ സെക്രട്ടറി ജനറലും ആയിരിക്കും.



### മാർത്താണ്ഡം സെന്റ് ജോസഫ്സ് പ്രൊവിൻസ്

മാർത്താണ്ഡം സെന്റ് ജോസഫ്സ് പ്രൊവിൻസിൽ റവ. സി. ഡോ. അനില ക്രിസ്റ്റി പ്രൊവിൻഷ്യൽ സുപ്പീരിയർ ആയി തിരഞ്ഞെടുക്കപ്പെട്ടു. റോമിലെ ഓറിയെന്റൽ ഇൻസ്റ്റിട്യൂട്ടിൽ നിന്നും പൗരസ്ത്യ കാനൻ നിയമത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്. റവ. സി. സ്റ്റാൻസി, റവ. സി. ഏഞ്ചൽ തെരേസ്, റവ. സി. ബനഡിക്ട് ഫ്രാൻസിസ്, റവ. സി. ജെറിൻ ഫ്രാൻസിസ് എന്നിവരാണ് കൗൺസിലർമാർ. റവ. സി. നവീൻ ജെറോം ഫിനാൻസ് ഓഫീസറും റവ. സി. ബിൻസി മരിയ സെക്രട്ടറിയുമായിരിക്കും.



### തിരുവനന്തപുരം സെന്റ് മേരിസ് പ്രൊവിൻസ്

തിരുവനന്തപുരം പോങ്ങുംമൂട് സെന്റ് മേരിസ് പ്രൊവിൻസിൽ റവ. സി. ഡോ. അഞ്ജലി തെരേസ് പ്രൊവിൻഷ്യൽ സുപ്പീരിയർ ആയി തിരഞ്ഞെടുക്കപ്പെട്ടു. ബൽജിയത്തിലെ ലുവൈൻ കാത്തലിക് സർവ്വകലാശാലയിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്. റവ. സി. ജൂലി എബ്രഹാം, റവ. സി. ഡോ. ജെർമൈൻ ജേക്കബ്, റവ. സി. ഇസബെൽ, റവ. സി. ജ്യോതിസ് എന്നിവർ കൗൺസിലർമാരാണ്. റവ. സി. മാഗി ഫിനാൻസ് ഓഫീസറും റവ. സി. ജോമിയ അൽഫോൺസ് സെക്രട്ടറിയുമായിരിക്കും.



### വെണ്ണിയൂർ നിർമ്മല പ്രൊവിൻസ്

വെണ്ണിയൂർ നിർമ്മല പ്രൊവിൻസിൽ റവ. സി. കാരുണ്യ പ്രൊവിൻഷ്യൽ സുപ്പീരിയർ ആയി തിരഞ്ഞെടുക്കപ്പെട്ടു. റവ. സി. ഫ്രാൻസിറ്റാ മാത്യു, റവ. സി. സോഫി മരിയ, റവ. സി. മേരി സ്റ്റീഫൻ, റവ. സി. ഡോ. നോബിൾ തെരേസ് എന്നിവർ കൗൺസിലർമാരാണ്. റവ. സി. മേഴ്സി ജോസഫ് ഫിനാൻസ് ഓഫീസറും റവ. സി. മെർലിൻ ഫിലിപ്പ് സെക്രട്ടറിയുമായിരിക്കും.



### ബത്തേരി മേരി മാതാ പ്രൊവിൻസ്

ബത്തേരി മേരി മാതാ പ്രൊവിൻസിൽ റവ. സി. ഡോ. അൽഫോൺസ് ജേക്കബ് പ്രൊവിൻഷ്യൽ സുപ്പീരിയർ ആയി തിരഞ്ഞെടുക്കപ്പെട്ടു. റോമിലെ അൽഫോൺസിയാനും യൂണിവേഴ്സിറ്റിയിൽ നിന്നും ധാർമ്മിക ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്. റവ. സി. എൽസാ ജോസ്, റവ. സി. റോസ്‌ലിൻ, റവ. സി. ജെയ്ൻ ഫ്രാൻസിസ്, റവ. സി. മേബിൾ തെരേസ് എന്നിവർ കൗൺസിലർമാരും, റവ. സി. ദീനാ റോസ് ഫിനാൻസ് ഓഫീസറും റവ. സി. നിത്യാ തെരേസ് സെക്രട്ടറിയുമായിരിക്കും.



### ഛാന്ദ അമല പ്രൊവിൻസ്

ഛാന്ദ അമല പ്രൊവിൻസിൽ റവ. സി. റീത്താ ജോസ് പ്രൊവിൻഷ്യൽ സുപ്പീരിയർ ആയി തിരഞ്ഞെടുക്കപ്പെട്ടു. റവ. സി. ലൂസി ജോസഫ്, റവ. സി. ടോംസി, റവ. സി. ദർശന, റവ. സി. ജോയിസി എന്നിവർ കൗൺസിലർമാരായും റവ. സി. ദീപ്തി റോസ് ഫിനാൻസ് ഓഫീസറും റവ. സി. വിമല സെക്രട്ടറിയുമായിരിക്കും.



### പഞ്ചാബ് ക്രിസ്തുരാജാ പ്രൊവിൻസ്

പഞ്ചാബ് ക്രിസ്തുരാജാ പ്രൊവിൻസിൽ റവ. സി. ഫ്ളവർ തെരേസ് പ്രൊവിൻഷ്യൽ സുപ്പീരിയർ ആയി തിരഞ്ഞെടുക്കപ്പെട്ടു. റവ. സി. ആൻസി ജോസ്, റവ. സി. മേരി ആൻ, റവ. സി. പ്രകാശിത, റവ. സി. ആൽഫിൻ എന്നിവർ കൗൺസിലർമാരും റവ. സി. അമൽ ജോർജ്ജ് ഫിനാൻസ് ഓഫീസറും റവ. സി. കൃപ ജോസ് സെക്രട്ടറിയുമായിരിക്കും.

# സമരം ചെയ്യുന്ന യുവത്വത്തെ അപഹസിക്കരുത്





**ബോബി ഏബ്രഹാം**

സംസ്ഥാനത്ത് നിയമനങ്ങളുടെ മഹാമേള നടക്കുമ്പോൾ സെക്രട്ടേറിയറ്റിനു മുന്നിൽ പി എസ് സി ലിസ്റ്റിലുള്ളവർ നിയമനം തേടി വലിയ സമരം നടത്തുകയായിരുന്നു. പിന്നോട്ട് നടന്ന്, മുട്ടിലിഴഞ്ഞ്, ശയനപ്രദക്ഷിണം നടത്തി അവർ സർക്കാരിന്റെ ശ്രദ്ധയാകർഷിക്കാൻ ശ്രമിക്കുന്നു. പക്ഷേ, സർക്കാർ സംവിധാനങ്ങൾ പിൻവാതിൽ നിയമനത്തിന്റെ തിരക്കിലാണ്. വ്യവസ്ഥാപിത മാർഗത്തിലൂടെ കടന്നുവരേണ്ടവർ തൽക്കാലം മാറിനിൽക്കൂ, ഞങ്ങൾ പിൻവാതിൽ തുറന്ന് അനുഭാവികളെ അകത്തുകടത്തിക്കോട്ടെ എന്നാണ് സർക്കാരിനെ നിയന്ത്രിക്കുന്നവർ പറയുന്നത്. സമുന്നതനായ ഒരു നേതാവിനെക്കുറിച്ച് എതിരാളികൾ പറഞ്ഞിരുന്നത് സിഗരറ്റ് കവറിന്റെ പിന്നിൽ വരെ എഴുതി നൽകി അദ്ദേഹം നിയമനം നൽകിയിട്ടുണ്ടെന്നാണ്. എന്നാൽ അതു കാലം വേറെയായിരുന്നു. വ്യവസ്ഥാപിതമായ പി എസ് സി സംവിധാനം രൂപപ്പെട്ടുവരുന്നതേ ഉണ്ടായിരുന്നുള്ളു. യോഗ്യതയുള്ള ഉദ്യോഗാർഥികൾ കുറവായിരുന്നു. പൊതുമേഖലാ സ്ഥാപനങ്ങളിലുൾപ്പെടെ അക്കാലത്ത് നേരിട്ട് നിയമനം നടത്താനും അതു സാധൂകരിക്കാനും കഴിയുമായിരുന്നു. എന്നാൽ ഇന്നു കാലം ഏറെ മാറി. യോഗ്യതയും അധികയോഗ്യതയും ഉള്ള ഉദ്യോഗാർഥികളുടെ തള്ളിക്കയറ്റം ആണ് എവിടെയും. ലാസ്റ്റ് ഗ്രേഡ് തസ്തികയിലേക്കായാലും അതിനു മുകളിലുള്ള എൽഡിസി തസ്തികയിലേക്കായാലും ഓരോ തവണയും പി എസ് സി പരീക്ഷ എഴുതുന്നത് ലക്ഷങ്ങളാണ്. ഇതിൽ ഏതാനും ആയിരങ്ങൾക്കു മാത്രമാണ് ജോലി. ബാക്കിയുള്ളവരും തുല്യയോഗ്യതയുള്ളവർ തന്നെ. പലവിധ കാരണങ്ങളാൽ ലിസ്റ്റിൽ കയറിപ്പറ്റാൻ കഴിഞ്ഞിട്ടുണ്ടാവില്ലെന്നു മാത്രം.

ഇപ്പോൾ കേരളത്തിൽ നടക്കുന്ന സമരം വലിയ ചർച്ചയാണ് സമൂഹത്തിലുണ്ടാക്കിയിരിക്കുന്നത്. എന്താണ് ഈ സമരം. ആരൊക്കെയാണ് സമരം ചെയ്യുന്നത്. ആദ്യം സമരം തുടങ്ങിയത് ലാസ്റ്റ് ഗ്രേഡ് സർവീസിലേക്കുള്ള നിയമനപ്പട്ടികയിൽ ഇടം കിട്ടിയവരാണ്. സമരത്തിന്റെ മുഖമായി മാറിയ ലയ രാജേഷ് തൃശൂർ ജില്ലക്കാരിയാണ്. അവിടുത്തെ റാങ്ക് പട്ടികയിൽ 585 ആണ് സ്ഥാനം. പക്ഷേ പട്ടിക കാലാവധി പൂർത്തിയാകാറായിട്ടും നിയമനമായിട്ടില്ല. സമരം ചെയ്യുന്ന രണ്ടാമതൊരു വിഭാഗം ഉദ്യോഗാർഥികൾ സിവിൽ പൊലീസ് ഓഫിസർ റാങ്ക് പട്ടികയിലുൾപ്പെട്ടവരാണ്. ഈ പട്ടികയുടെ കാലാവധി കഴിഞ്ഞ ജൂണിൽ അവസാനിച്ചു. പട്ടികയുടെ കാലാവധി നീട്ടണമെന്നാവശ്യപ്പെട്ടാണ് അവരുടെ സമരം. കാലാവധി കഴിഞ്ഞ പട്ടികയെന്നു പറഞ്ഞ് സർക്കാർ വൃത്തങ്ങൾ അവഗണിക്കുന്ന ഈ പട്ടികയെപ്പറ്റി വേറെ ചില കാര്യങ്ങൾ കൂടി പറയാതെ വയ്യ. ഈ പട്ടികയിൽ ഒന്നും മൂന്നും റാങ്കുകാർ അയോഗ്യരാക്കപ്പെട്ടിരുന്നു. എസ് എഫ് ഐ നേതാക്കളായ ഇരുവരും യൂണിവേഴ്സിറ്റി കോളേജിൽ എസ്എഫ്ഐ പ്രവർത്തകനെത്തന്നെ കുത്തിപ്പരുക്കേൽപിച്ച കേസിൽ പ്രതികളായി. തുടർന്നു നടന്ന അന്വേഷണത്തിലാണ് ഇരുവരും തട്ടിപ്പ് നടത്തിയാണ് പി എസ് സി റാങ്ക് പട്ടികയിൽ കടന്നുകൂടിയതെന്നു വ്യക്തമായത്. യൂണിവേഴ്സിറ്റിയിൽ നിന്നുള്ള ഉത്തരം എഴുതാത്ത ഉത്തരക്കടലാസും ഇവരുടെ വീട്ടിൽ നിന്നു കണ്ടെത്തി

യിരുന്നു. അത്തരം കേസുകളെല്ലാം അട്ടിമറിക്കപ്പെട്ടു. പിഎസ് സിയുടെ വിശ്വാസ്യത പോലും തകർക്കപ്പെട്ടു. തുടർന്ന് ഈ റാങ്ക് പട്ടികയിൽ നിന്നുള്ള നിയമനം നിർത്തിവച്ചു. നിയമന നിരോധന കാലാവധി കഴിഞ്ഞതോടെ കോവിഡ് ആയി. അതുകൊണ്ടുതന്നെ ഈ പട്ടികയുടെ കാലാവാധി നീട്ടാമായിരുന്നു. വളരെക്കുറച്ചു നിയമനം മാത്രമേ ഈ പട്ടികയിൽ നിന്നു നടന്നിട്ടുമുള്ളു. എന്നാൽ സർക്കാർ ആ നിർദേശം പാടേ അവഗണിച്ചു. അതോടെ അവരും സെക്രട്ടേറിയറ്റ് പടിക്കലേക്ക് സമരത്തിനായെത്തി. കൂടുതൽ ഉദ്യോഗാർഥികൾ സമരത്തിനായെത്തിച്ചേരുകയുമാണ്.

എന്താവും ഉദ്യോഗാർഥികളെ പെട്ടെന്നു പ്രകോപിപ്പിച്ചത്. താൽക്കാലികക്കാരെ സ്ഥിരപ്പെടുത്തുന്ന സർക്കാർ നയം തന്നെയാണ് പ്രശ്നം. വ്യവസ്ഥാപിത മാർഗത്തിലൂടെ സർക്കാർ ജോലിക്കായുള്ള പട്ടികയിൽ ഉൾപ്പെട്ടവരെ അവഗണിച്ച് പിൻവാതിലിലൂടെ സ്വന്തക്കാരെ കയറ്റിവിടുന്നത് അവർ എത്ര നാൾ നോക്കിനിൽക്കും. യഥാർഥത്തിൽ എന്താണ് ഈ താൽക്കാലിക നിയമനം എന്നു പരിശോധിക്കാം. അടുത്ത കാലത്ത് പഞ്ചായത്തുകളിൽ താൽക്കാലിക ഡ്രൈവർമാരെ സ്ഥിരപ്പെടുത്താൻ സർക്കാർ ഉത്തരവായിരുന്നു. ഇതിനെതിരെ പിഎസ് സി റാങ്ക് പട്ടികയിലുള്ളവർ പ്രതിഷേധിക്കുകയും ചെയ്തിരുന്നു. എങ്ങനെയാണ് പഞ്ചായത്തുകളിൽ ഈ താൽക്കാലിക നിയമനം നടന്നത്. എല്ലാ പഞ്ചായത്തുകളിലും വാഹനം വാങ്ങാൻ സർക്കാർ അനുമതി നൽകിയിരുന്നു. ആയിരത്തോളം ഗ്രാമ പഞ്ചായത്തുകൾ തന്നെയുണ്ട് കേരളത്തിൽ. ഈ പഞ്ചായത്തുകളിലൊക്കെ വാഹനം വാങ്ങിയെങ്കിലും ഇവിടെയൊന്നും ഡ്രൈവർമാരുടെ തസ്തിക അനുവദിച്ചില്ല. തസ്തിക അനുവദിച്ചിരുന്നെങ്കിൽ അതിന് വ്യവസ്ഥാപിതമായ ശമ്പള സ്കെയിലും നിയമന വ്യവസ്ഥയും ഉണ്ടാകുമായിരുന്നു. റാങ്ക് പട്ടികയുണ്ടാക്കി അതിൽ നിന്നു നിയമനം നടത്തേണ്ടിവരുമായിരുന്നു. എന്നാൽ തസ്തിക അനുവദിക്കാത്തതിനാൽ പഞ്ചായത്തുകളിൽ നടത്തിയത് താൽക്കാലിക കരാർ നിയമനം ആയിരുന്നു. എന്നാൽ അങ്ങനെ നിയമിതരായവർക്ക് കുറച്ചുകാലം കഴിയുമ്പോൾ സ്ഥിരനിയമനം കൊടുക്കണമെന്നു സർക്കാരിനു തോന്നുന്നു. അവരെ ശമ്പള സ്കെയിൽ അനുവദിച്ച് സർക്കാർ ജീവനക്കാരാക്കുന്നു. ചിലപ്പോൾ മുൻകാല പ്രാബല്യവും നൽകിയെന്നു വരാം. അപ്പോൾ ശമ്പള കുടിശികയും നൽകേണ്ടിവരും. എത്ര നഗ്നമായാണ് നിയമന രീതികൾ അട്ടിമറിക്കപ്പെടുന്നത്. മുൻ കാലങ്ങളിൽ എംപ്ലോയ്മെന്റ് എക്സ്ചേഞ്ച് വഴിയായിരുന്നു ഇത്തരം നിയമനം. ആറുമാസത്തിൽ കൂടുതൽ നിയമനം നൽകില്ലായിരുന്നു. സ്ഥിരനിയമനത്തിന് അവകാശവാദം ഉന്നയിക്കാതിരിക്കാനായിരുന്നു അത്. ഇപ്പോൾ ഏതു പദ്ധതി ആരംഭിക്കുമ്പോഴും സാമ്പത്തിക ബാധ്യത പറഞ്ഞ് സ്ഥിരം തസ്തിക സൃഷ്ടിക്കാതിരിക്കുക, അവിടെയെല്ലാം കരാറടിസ്ഥാനത്തിൽ സ്വന്തക്കാരെയും പാർട്ടിക്കാരെയും നിയമിക്കുക, പിന്നീട് അവരെ സ്ഥിരപ്പെടുത്തുക എന്നിങ്ങനെയാണ് സമാന്തര നിയമനത്തിന്റെ രീതി. വിവാദം സൃഷ്ടിച്ച സോളർ കേസ് നായിക പോലും പിൻവാതിൽ നിയമനത്തിന്റെ ഏജന്റായി മാറുന്നു. ഒരു ഐജിയുടെ പേരിൽ തന്നെ നിയമന ഉത്തരവ് സൃഷ്ടിക്കുന്നു. എന്നിട്ടും അവരെ അറസ്റ്റ് ചെയ്യരുതെന്ന് ഭരണനേതൃത്വം നിർദേശം നൽകുന്നു. പിൻവാതിൽ നിയമനത്തിന്റെ വേരുകൾ എത്ര ആഴത്തിലാണെന്നതിനു മറ്റു തെളിവു വേണോ?

ഇങ്ങനെ എത്രയോ വകുപ്പുകളിലാണ് താൽക്കാലിക നിയമനം നടക്കുന്നതെന്ന് സർക്കാരിനു പോലും വ്യക്തതയില്ല. അതുകൊണ്ടാണ് സ്ഥിരപ്പെടുത്തേണ്ടവരുടെ പട്ടിക ഇടയ്ക്കിടെ എടുക്കേണ്ടിവരുന്നത്. അതായത് പി എസ് സിക്കു നിയമനം വിടാതെ പിൻവാതിലിലൂടെ നിയമിക്കപ്പെടുന്നവർ സ്ഥിരനിയമനം നേടുന്നു. മാനുഷികപരിഗണനയുടെ പേരിൽ നടത്തുന്ന നഗ്നമായ നിയമലംഘനം. ഈ തട്ടിപ്പ് കൃത്യമായി മനസ്സിലായതുകൊണ്ടാണ്. പിൻവാതിൽ നിയമനങ്ങളുടെ പെരുമഴ നടക്കുമ്പോൾ തന്നെയാണ് കാലടി സർവകലാശാലയിലെ വിവാദ നിയമനവും അരങ്ങേറിയത്. വിഷയ വിദഗ്ധരായ മൂന്നു പേരുടെ മാർക്കിനെ അപ്രസക്തമായി ഇന്റർവ്യൂ ബോർഡിലെ ചില അംഗങ്ങൾ കൂട്ടിനൽകിയ മാർക്കിന്റെ വെളിച്ചത്തിൽ പ്രമുഖ സിപിഎം നേതാവിന്റെ ഭാര്യ നിയമനം നേടിയെന്നായിരുന്നു ആരോപണം. ആരോപണം ഉന്നയിച്ചത് ഇന്റർവ്യൂ ബോർഡിലെ വിഷയ വിദഗ്ധർ തന്നെയായിരുന്നു എന്നത് സംഭവത്തിന്റെ ഗൗരവം കൂട്ടി. കുറച്ചുനാൾ മുമ്പ് ഇടതുപക്ഷക്കാരനായ മറ്റൊരു യുവാവും സമാനമായ ആരോപണം ഉന്നയിച്ചിരുന്നു. മാത്രമല്ല, പ്രമുഖ ഇടതുപക്ഷ യുവനേതാക്കളുടെ ഭാര്യമാരൊക്കെ സർവകലാശാലകളിൽ നിയമനം തരപ്പെടുത്തിയെന്ന ആരോപണവും തെളിവു സഹിതം ഉയർന്നു. ഇടതുപക്ഷ വേദികളിലെ സ്ഥിരം സാന്നിധ്യമായ ബുദ്ധിജീവി വർഷങ്ങൾക്കു മുമ്പ് കാലടി സർവകലാശാലയിൽ നിയമനം നേടിയതിന്റെ വിവരാവകാശ രേഖകൾ സമൂഹ മാധ്യമങ്ങളിലൂടെ പ്രചരിക്കുകയും ചെയ്തു. നിങ്ങൾ എത്ര പഠിച്ചിട്ടും കാര്യമില്ല, സ്വാധീനമില്ലെങ്കിൽ ഒന്നും നടക്കില്ല എന്ന ബോധം പൊതുസമൂഹത്തിലേക്ക് ആഴ്ന്നിറങ്ങിയതിന്റെ കൂടി ഫലമായിട്ടാണ് പിഎസ് സി റാങ്ക് പട്ടികയിലുള്ളവർ സമരവുമായി രംഗത്തിറങ്ങിയത്.

അപ്പോൾ സമരത്തെ പരിഹസിക്കാനാണ് ഇടതു സഹയാത്രികർ തുനിഞ്ഞത്. ഏറ്റവും കൂടുതൽ നിയമനം നടന്ന കാലമാണിതെന്നു പറഞ്ഞ് കുറേക്കാലം മുമ്പ് സിപിഎം നേതാവ് പോസ്റ്റ് ചെയ്ത യൂ ട്യൂബ് വിഡിയോയ്ക്ക് ലൈക്കിന്റെ എത്രയോ മടങ്ങ് ഡിസ്‌ലൈക്ക് വന്നത് വലിയ ചർച്ചയായിരുന്നു. എന്നിട്ടും പഠിക്കാതെയായിരുന്നു സമരത്തിനെതിരെ സിപിഎം സഹയാത്രികരുടെ പരിഹാസം. ബാഹ്യശക്തികൾ ഇടപെടുന്നു, ലിസ്റ്റിൽ ഉള്ളവർക്കെല്ലാം നിയമനം നൽകാനാവുമോ എന്നൊക്കെ പറഞ്ഞ് സമരക്കാരെ പരിഹസിച്ചവർ സമരം ചെയ്യുന്നവർ ഒരു ലിസ്റ്റിലും ഇല്ലാത്തവരാണെന്നും പറഞ്ഞുവച്ചു. ഡൽഹിയിൽ കർഷക സമരത്തിൽ പങ്കെടുക്കുന്നവർ കർഷകരല്ല, രാജ്യത്തെ തകർക്കാൻ ശ്രമിക്കുന്നവരാണ് എന്നു ചില കേന്ദ്രങ്ങൾ ഉയർത്തിയ ആരോപണത്തിനു സമാനമായിരുന്നു ഇവിടെയും ഉണ്ടായത് എന്ന വസ്തുത സമൂഹ മാധ്യമങ്ങളിൽ




വലിയ പരിഹാസത്തിനു കാരണമായി. ഡൽഹിയിൽ കർഷക സമരത്തിൽ ട്രാക്ടറോടിക്കുന്ന കെ. കെ. രാഗേഷ് എംപിയുടെ ചിത്രമെടുത്ത് ഇദ്ദേഹം എവിടെയാണ് കൃഷി ചെയ്യുന്നതെന്ന ചോദ്യമുയർത്തി സമൂഹ മാധ്യമങ്ങളിൽ യുവാക്കൾ നിറഞ്ഞതോടെ നേതൃത്വം അപകടം മണത്തു. തൊഴിൽ അല്ലെങ്കിൽ ജെയിൽ എന്ന മുദ്രാവാക്യം മുഴക്കി സമരം ചെയ്ത ഒരു യുവജനപ്രസ്ഥാനത്തിന് സമരത്തോട് പരിഹാസമോ എന്ന ചോദ്യം കുറച്ചൊന്നുമല്ല ഇടതുപക്ഷത്തെ ബുദ്ധിമുട്ടിലാക്കിയത്. സമരങ്ങളെ പരിഹസിക്കുന്നവർ, യുവാക്കളെ പരിഹസിക്കുന്നവർ വലിയ വില കൊടുക്കേണ്ടിവരും എന്ന് അവർ മറന്നുപോയി. പണിയില്ലെങ്കിൽ പോയി പട്ടിയെ പിടിക്കരുതോ എന്നു പണ്ടൊരു മന്ത്രി ചോദിച്ചതിന്റെ ബാക്കിപത്രം എന്തായിരുന്നു എന്നറിയാത്തവരല്ല ഇടതുപക്ഷം. എങ്കിലും അധികാരമേറിക്കഴിയുമ്പോൾ ചെറിയ വിമർശനം പോലും സഹിക്കാനാവാത്തവരായി അവർ മാറുന്നു. അതുകൊണ്ടാണ് എന്തിനാണിവർ വെറുതേയിരുന്നു വെയിൽ കൊള്ളുന്നതെന്ന് മന്ത്രിമാർ പോലും ചോദിക്കുന്നത്.

ഏതായാലും സമരം ആളിപ്പടരുന്നു എന്നു മനസ്സിലായതുകൊണ്ടുതന്നെയാണ് ഡിവൈഎഫ്ഐ നേതാക്കൾ ചർച്ചയ്ക്ക് ശ്രമം നടത്തിയത്. സമരത്തീച്ചൂളയിലൂടെ വളർന്നുവന്ന പ്രസ്ഥാനം മധ്യസ്ഥരുടെ റോളിലേക്കു വന്നത് സർക്കാരിന് ബുദ്ധുമുട്ടുണ്ടാകരുതെന്ന ലക്ഷ്യത്തോടെയായിരുന്നു. പക്ഷേ ഒരു മന്ത്രിയുമായിട്ടുപോലും ചർച്ചയ്ക്ക് അവസരമുണ്ടാക്കാനോ ഉദ്യോഗാർഥികൾക്ക് പ്രതീക്ഷയുടെ ഒരു തിരിവെട്ടമെങ്കിലും കാണിക്കാനോ അവർക്കായില്ല. ചർച്ച പരാജയപ്പെട്ടു. ഇതേ സമയം ചർച്ചയില്ല എന്ന നിഷേധാത്മക നിലപടിൽ തന്നെയാണ് മുഖ്യമന്ത്രി. ഡൽഹിയിൽ കർഷകരുമായി ചർച്ചയില്ല എന്ന പ്രധാനമന്ത്രിയുടെ നിലപാടിനെ വിമർശിക്കുന്ന ഒരു പാർട്ടിയുടെ മുഖ്യമന്ത്രി ഉദ്യോഗാർഥികളുമായി ചർച്ചയ്ക്കില്ല എന്ന നിലപാടെടുക്കുമ്പോൾ തിരുത്താൻ പാർട്ടി നേതൃത്വത്തിലാരുമില്ല എന്നതാണ് വിരോധാഭാസം. എന്താണ് തങ്ങൾക്കു പറയാനുള്ളതെന്ന് ഉത്തരവാദപ്പെട്ടവർ കേൾക്കണമെന്ന ആവശ്യത്തോട് ഇത്രയേറെ നിഷേധാത്മകമായി അധികാരവൃന്ദം പ്രതികരിക്കുന്നതെന്തുകൊണ്ട് എന്ന ചോദ്യം എവിടെയും ഉയരുന്നു. മാത്രമല്ല, സമരക്കാരെ പരിഹസിച്ചുകൊണ്ട് പിൻവാതിൽ നിയമനം അംഗീകരിക്കാൻ മാത്രമായി ഒന്നിനു പിന്നാലെ ഒന്നായി മന്ത്രിസഭായോഗം ചേരുകയും ചെയ്തു. ഏറ്റവും ഒടുവിൽ മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിൽ 7 പേരെക്കൂടി സ്ഥിരക്കാരാക്കിയിട്ടുണ്ട്. അവർക്കുള്ള ആനുകൂല്യം എത്രവരുമെന്ന് ഇനി കണക്കുകൂട്ടിയെടുക്കണം. മാത്രമല്ല, ഇനി അധികാരത്തിൽ വന്നാലും താൽക്കാലികക്കാരെ സ്ഥിരപ്പെടുത്തുക തന്നെ ചെയ്യുമെന്നാണ് മുഖ്യമന്ത്രിയുടെ പ്രഖ്യാപനം. ഏതായാലും വലിയ സമ്മർദങ്ങളെത്തുടർന്ന് സർക്കാർ ചർച്ചയ്ക്കു തയാറായി എന്നതു തന്നെ വലിയ കാര്യം. എങ്കിലും യുവാക്കൾ നിരാശയിലാണ്. മെറിറ്റിന് ഒരു വിലയുമില്ലാത്ത കാലം. ഈ ചിന്ത യുവാക്കളുടെ മനസ്സിൽ ഇടംപിടിച്ചു കഴിഞ്ഞാൽ അത് ജനങ്ങളുടെ മാനസികാരോഗ്യത്തെത്തന്നെ ബാധിക്കും. പഠിച്ചിട്ടെന്തു കാര്യം എന്ന ചിന്ത യുവാക്കളുടെ മനസ്സിൽ വേരുറയ്ക്കുന്നത് എല്ലാ അക്കാഡമിക് പ്രവർത്തനങ്ങളെയും നിശ്ചലമാക്കും. മാത്രമല്ല, നിരാശ ബാധിച്ച യുവസമൂഹം കേരളത്തെ വലിയ അരാജകത്വത്തിലേക്കു നയിക്കുകയും ചെയ്യും. അതാണ് ഏറ്റവും അപകടം. അതുപോലും മനസ്സിലാകാത്ത ഹ്രസ്വദൃഷ്ടികളായി ഭരണ നേതൃത്വം മാറുന്നുവെങ്കിൽ അതിലും വലിയ അപകടം വേറെയില്ല. കുറേക്കാലം മുമ്പ് കേരള യൂണിവേഴ്സിറ്റി അസിസ്റ്റന്റ് നിയമനത്തിൽ വലിയ അഴിമതി ഉണ്ടായെന്ന് ലോകായുക്ത കണ്ടെത്തിയിട്ടുപോലും ഒന്നും നടന്നില്ല. ഇത്തരം സംഭവങ്ങൾ തുടർച്ചയായി ഉണ്ടാകുന്നുവെന്നത് അപകടസൂചന തന്നെയാണ്.

സർക്കാർ സർവീസിലേക്കുള്ള ഏതു നിയമനവും പി എസ് സി വഴി തന്നെയാകണമെന്ന് ഇതുവരെയും ഭരണനേതൃത്വങ്ങൾക്കു തോന്നാത്തതെന്തുകൊണ്ടാണ്? വലിയ അഴിമതി തന്നെ താൽക്കാലിക നിയമനങ്ങൾക്കു പിന്നിലുണ്ടെന്നതു കൊണ്ടാണ് പി എസ് സിയെ നോക്കുകുത്തിയാക്കി ഇത്തരം നിയമനം നടത്തുന്നത്. അതിനെ ന്യായീകരിക്കാൻ മുൻ പി എസ് സി അംഗങ്ങൾ തന്നെ രംഗത്തുവരുന്നുമുണ്ട്. കഷ്ടം എന്നേ പറയേണ്ടു. ഇത്തരം പിൻവാതിൽ നിയമനങ്ങൾ സ്ഥിരപ്പെടുത്തുമ്പോൾ എല്ലാ സംവരണ തത്വങ്ങളും അട്ടിമറിക്കപ്പെടുന്നുമുണ്ട്. സംവരണത്തെക്കുറിച്ച് വാതോരാതെ സംസാരിക്കുന്നവരാരും ഈ അട്ടിമറിക്കപ്പെടുന്ന സംവരണത്തെപ്പറ്റി മിണ്ടില്ല. മിണ്ടിയാൽ ഭരണ നേതൃത്വം എതിരായാലോ. എല്ലാക്കാലത്തും ഈ താൽക്കാലിക, പിൻവാതിൽ നിയമനവും സ്ഥിരപ്പെടുത്തലും അരങ്ങേറുന്നുണ്ട്. അതിനെതിരെ യുവത തെരുവിലിറങ്ങുമ്പോൾ സമരത്തീച്ചൂളയിലൂടെ കടന്നുവന്നവർ തന്നെ നേരിടാനിറങ്ങുന്ന പ്രതിഭാസം വേറെയെങ്ങും കാണാനാവില്ല. കുറച്ചു നാൾ മുമ്പ് സമരം ചെയ്യുന്ന ഉദ്യോഗാർഥികളെ യൂണിഫോം ധാരിയായ

ഉദ്യോഗസ്ഥൻ ഉപദേശിക്കുന്ന വിഡിയോ വ്യാപകമായി ഇപ്പോൾ പ്രചരിക്കുന്നുണ്ട്. സമരം ചെയ്ത് കേസിൽ പെട്ടാൽ പിന്നെ സർക്കാർ ജോലി കിട്ടില്ലെന്നും അതുകൊണ്ട് മടങ്ങിപ്പോകാനുമാണ് അദ്ദേഹം പറയുന്നത്. ചോരച്ചാലുകൾ നീന്തിക്കയറിയെന്ന് അഭിമാനിക്കുന്ന പ്രൊഫൈലുകൾ തന്നെയാണ് ഈ വിഡിയോ പ്രചരിപ്പിക്കുന്നതും. ഇങ്ങു കേരളത്തിൽ പിൻവാതിൽ നിയമനത്തിലെ സ്ഥിരപ്പെടുത്തലിനെ അനുകൂലിക്കുന്നവർ അങ്ങ് ബംഗാളിൽ പിൻവാതിൽ നിയമനത്തിനെതിരായി തെരുവിലിറങ്ങിയിട്ടുണ്ടെന്നതും മറ്റൊരു തമാശ. തമാശകൾ അരങ്ങേറട്ടെ. ജനം വിലയിരുത്തിക്കോളും. മണ്ടയടച്ച തെങ്ങിൽ നിന്ന് വീണ്ടും തേങ്ങയിടാൻ പറ്റാത്തതുപോലെയാണ് ചില പിഎസ് സി ലിസ്റ്റിൽ നിന്നുള്ള നിയമനം എന്നു കൂടി പറഞ്ഞ് പരിഹാസത്തിന്റെ ആണി ഒന്നു കൂടി അടിച്ചുറപ്പിച്ചത് സിപിഎം ആക്ടിങ് സെക്രട്ടറി എ. വിജയരാഘവൻ ആണ് എന്നത് സങ്കടകരം എന്നേ പറയേണ്ടു.

ഒരു കാര്യം കൂടി പറയാതെ വയ്യ. എന്തുകൊണ്ടാണ് സർക്കാർ മേഖലയിലെ ലാസ്റ്റ് ഗ്രേഡ് ആയാലും മതി എന്നു പറഞ്ഞ് ഉദ്യോഗാർഥികളുടെ തള്ളിക്കയറ്റം. സംശയമൊന്നും വേണ്ട, സ്വകാര്യമേഖലയിലെ കുറഞ്ഞ കൂലിയും ജോലി സുരക്ഷിതത്വമില്ലായ്മയും. സർക്കാർ മേഖലയിൽ ലാസ്റ്റ് ഗ്രേഡിലെ തുടക്കക്കാർക്കു കിട്ടുന്ന ശമ്പളത്തിന്റെ പകുതി പോലും കിട്ടാത്തവരാണ് ഇവിടെ അൺ എയ്ഡഡ് മേഖലയിൽ ജോലി ചെയ്യുന്ന 20– 30 വർഷം ജോലിയുള്ള അധ്യാപകർ. അൺ എയ്ഡഡ് മേഖലയിൽ സർക്കാർ ഒരു സ്കെയിൽ നിശ്ചയിച്ചുകൊടുക്കുകയും അത് കൊടുക്കുന്നുവെന്ന് ഉറപ്പാക്കുകയും വേണം. അതിനനുസരിച്ച് ഫീസ് വാങ്ങാനും അനുവദിക്കണം. അതുപോലെ സ്വകാര്യമേഖലയിലൊക്കെ ഒരു മണിക്കൂർ ജോലിക്ക് ഇത്ര രൂപ എന്ന് കൃത്യമായി നിയമത്തിലൂടെ ഉറപ്പാക്കണം. മുതലാളിത്ത രാജ്യങ്ങളെന്നു നമ്മൾ ആക്ഷേപിക്കുന്ന രാജ്യങ്ങളിലൊക്കെ അങ്ങനെ നിയമമുണ്ട്. അങ്ങനെ കൊടുക്കുന്ന ശമ്പളത്തിൽ നിന്ന് അവിടെ കൃത്യമായി നികുതിയും മെഡിക്കൽ ഇൻഷുറൻസും പിടിക്കുന്നുമുണ്ട്. ധൈര്യമുണ്ടെങ്കിൽ അത്തരം തീരുമാനങ്ങൾ നടപ്പാക്കണം. അതാണ് വിപ്ലവം. അത്തരം വിപ്ലവം ഉണ്ടായാൽ തൊഴിലിനായി സർക്കാരിനെ ആശ്രയിക്കുന്ന രീതി യുവജനങ്ങൾ സ്വയം ഉപേക്ഷിച്ചോളും. അല്ലെങ്കിൽ എൻജിനീയറിങ് പാസായവരും എനിക്ക് ലാസ്റ്റ് ഗ്രേഡ് ജോലി മതി എന്നു പറഞ്ഞ് പി എസ് സി പരീക്ഷ എഴുതിക്കൊണ്ടേ ഇരിക്കും.

**മേമ്പൊടി**

വർഗീയതയുടെ പേരിൽ എല്ലാവരും പരസ്പരം പഴിക്കുന്ന കാലമാണ്. മുസ്ലിം ലീഗിനെ കുറ്റം പറയുന്നവർക്കും പഴയ ലീഗിന്റെ ഒരു കഷണത്തെ കൂടെ നിർത്താൻ ബുദ്ധിമുട്ടില്ല. ഇതിനിടയിൽ എ. വിജയരാഘവന് എന്താണ് പറ്റിയതെന്നറിയാതെ എല്ലാവരും അമ്പരക്കുകയാണ്. ന്യൂനപക്ഷ വർഗീയതയാണ് ഏറ്റവും തീവ്രം എന്ന് അദ്ദേഹം പറയുന്നു. അതിനെ നമ്മൾ നേരിടേണ്ടേ എന്നും ചോദിക്കുമ്പോൾ ആരാണ് ഈ നമ്മൾ എന്ന ചോദ്യം ഉയരുന്നത് സ്വാഭാവികം. ഇതിനു മുമ്പ് കോൺഗ്രസ് നേതാക്കൾ പാണക്കാട് പോയതിനെതിരെയായിരുന്നു അദ്ദേഹത്തിന്റെ വിമർശനം. രണ്ടുസംഭവത്തിലും പാർട്ടി ഇടപെടുകയും വിജയരാഘവന് തിരുത്തേണ്ടിവരുകയും ചെയ്തു. എങ്കിലും അറിയാതെ അദ്ദേഹത്തിനുള്ളിലെ ന്യൂനപക്ഷ വിദ്വേഷം പുറത്തുചാടും. എല്ലാ വർഗീയതയും അപകടകരം എന്ന് അദ്ദേഹം പറഞ്ഞിരുന്നെങ്കിൽ പിടിച്ചു നിൽക്കാമായിരുന്നു. ഇവിടെ തീവ്രത അളക്കാൻ പോയതാണ് പ്രശ്നമായത്. ഇതിനിടെ മാർക്സിസത്തിന്റെ അടിസ്ഥാനമായ വൈരുദ്ധ്യാത്മക ഭൗതികവാദത്തെത്തന്നെ തള്ളപ്പറഞ്ഞായിരുന്നു എം. വി. ഗോവിന്ദൻ എന്ന സൈദ്ധാന്തികൻ രംഗത്തിറങ്ങിയത്. വിശ്വാസം അംഗീകരിച്ചേ ഇന്ത്യയിൽ മുന്നോട്ടുപോകാനാവൂ എന്നേ അദ്ദേഹം ഉദ്ദേശിച്ചിട്ടുണ്ടാവുകയുള്ളൂ. പക്ഷേ കെട്ടിടം പണിതുയർത്തിയഅടിസ്ഥാനം ജെസിബി വച്ച്തോണ്ടിവലിച്ചെറിഞ്ഞുകളഞ്ഞാൽ കെട്ടിടം തന്നെ തകർന്നു വീഴുമെന്ന് അദ്ദേഹം മറന്നുപോയി.



# ഉപകാരസ്മരണ

**വത്സ ജോർജ്**
സുദർശന, നാലാഞ്ചിറ, തിരുവനന്തപുരം



# തിരുശേഷിപ്പുപോലെ ചില അക്ഷരങ്ങൾ

**റവ. ഡോ. ഗീവർഗീസ് കൈതവന**

ദേശീയ യുവജന സമ്മേളനത്തിനായി ഷില്ലോംഗിലേക്കു ഒരു ചെറു യാത്ര. കാഴ്ചകൾ മാത്രമായിരുന്നില്ല യാത്രയിലുണ്ടായിരുന്നത്, സംവാദങ്ങളും സംശയങ്ങളും തർക്കങ്ങളും വിമർശനങ്ങളും, പിന്നെ, ഇഷ്ടപ്പെട്ട പുസ്തകങ്ങളെ കുറിച്ചും പ്രസംഗങ്ങളെകുറിച്ചും സിനിമകളെകുറിച്ചും കവിതകളെകുറിച്ചും എഴുത്തുകാരെകുറിച്ചും വാതോരാതെയുള്ള സംസാരവും. അതിനിടയിൽ പ്രിയ സുഹൃത്ത് ജോസഫ് ജോർജ്ജ് (2009 മുതൽ 2014 വരെ മാവേലിക്കര ഭദ്രാസനത്തന്റെ എം. സി. വൈ. എം. പ്രസിഡന്റ്) നടത്തിയ നിരീക്ഷണം ചിന്തോദ്ദീപമായിരുന്നു. കുറച്ചു പള്ളികൾ പണിഞ്ഞും കെട്ടിടങ്ങൾ നിർമ്മിച്ചും സാമൂഹ്യ മേഖലകളിൽ ഇടപെട്ടും അജപാലനശുശ്രൂഷ നടത്തിയും അണഞ്ഞുപോകേണ്ടവരാണോ നിങ്ങൾ വൈദികർ? നിങ്ങളുടെ ജീവിതം വിശുദ്ധിയുടെയും പ്രാർത്ഥനയുടെയും പ്രവർത്തനങ്ങളുടെയും ഒക്കെ തുറന്ന പുസ്തകമാകാം. പക്ഷെ, തലമുറകൾക്കുശേഷവും നിങ്ങൾ ഈ ഭൂമിയിലുണ്ടായിരുന്നു എന്ന ഓർമ്മ നൽകുന്ന എന്തു തിരുശേഷിപ്പുകളാണ് നിങ്ങൾ ഈ ലോകത്തിനു സമ്മാനിക്കുന്നത്. കളി വർത്തമാനങ്ങൾ തെല്ലിട നേരത്തേക്കെങ്കിലും ഗൗരവമായി. സ്വതവേ ഗൗരവ പ്രകൃതനായ അയാൾ പറഞ്ഞവസാനിപ്പിച്ചത് ഇങ്ങനെയാണ്. ഒരിക്കലും നശിക്കാത്ത, മരിക്കാത്ത അക്ഷരങ്ങളിലൂടെ വേണം നിങ്ങൾ അമർത്യരാകേണ്ടത്.

ജീവിത സായാഹനത്തിലെത്തുമ്പോൾ, നിങ്ങളുടെ ജീവിതവും ദർശനവും സമീപനങ്ങളും ശുശ്രൂഷകളും എല്ലാം അക്ഷരങ്ങളിലൂടെ പകർത്തിയെഴുതണം. നിങ്ങളുടെ അസ്ഥികൾ അഴുകിയാലും ഈ അക്ഷരങ്ങളിലൂടെ നിങ്ങൾ ജീവിക്കും.

മൂല്യാധിഷ്ഠിത ക്രൈസ്തവജീവിതം: ദർശനവും സമീപനങ്ങളും എന്ന ഗ്രന്ഥം അങ്ങനെയൊരു തിരുശേഷിപ്പായി കാലം അടയാളപ്പെടുത്തുന്ന പുസ്തകമാണ്. ഫാ. ജോൺ പടിപ്പുരയ്ക്കൽ എന്ന പുരോഹിതൻ, തന്റെ പഠനത്തിലൂടെയും അധ്യാപനത്തിലൂടെയും അജപാലനശുശ്രൂഷയിലൂടെയും ലഭ്യമായ അനുഭവങ്ങളിലൂടെയും സമീപനങ്ങളിലൂടെയും പരുവപ്പെടുത്തിയ ദർശന സമാഹാരം.

ബാല്യം മുതൽ ഇന്നോളം അറിവിന്റെ പാതയിൽ വഴികാട്ടികളായ എല്ലാ ഗുരുക്കന്മാർക്കുമായി സമർപ്പിക്കപ്പെട്ടിരിക്കുന്ന ഈ കൃതി ഉദാത്തമായ ഒരു ദക്ഷിണയാണ്. ഗുരുപൂജയും ഗുരുസ്മൃതികളും അറ്റുപൊയ്ക്കൊണ്ടിരിക്കുന്ന ഈ കാലത്ത്, ആദ്യാക്ഷരം കുറിപ്പിച്ച ആശാൻ പള്ളിക്കുടത്തിലെ ആശാനും റോമിലെ ഗ്രിഗോറിയൻ യൂണവേഴ്സിറ്റിയിലെ പ്രശസ്തരായ ഗുരുഭൂതരും മാത്രമല്ല ഗുരുക്കൾ, ജീവിത വഴികളിലെ അന്ധകാരം മാറ്റാൻ, നന്മയുടെയും സത്യത്തിന്റെയും സ്നേഹത്തിന്റെയും നീതിയുടെയും തിരി തെളിച്ചു തന്ന എല്ലാവരും ഗുരുക്കളാണെന്നും ഗുരുതുല്യരായ അവർക്കായുള്ള ശിഷ്യന്റെ സ്നേഹത്തിൽ ചാലിച്ച ദക്ഷിണയായും ഇതിനെ വിശേഷിപ്പിക്കാം.

നൂറ്റി മുപ്പത്തി ആറു പേജുകളിലായി പരന്നൊഴുകുന്ന, മുഖമൊഴിയും അവതാരികയും ഉൾപ്പടെ ഏഴ് അധ്യായങ്ങളിലായി, ഉള്ളടക്കം സൂചിപ്പിക്കുന്നതുപോല, വേറിട്ട ധൈഷണിക വഴികളിലൂടെ അനർക്ഷളം ഒഴുകുന്ന ആശയങ്ങളുടെ അരുവിയാണ് മൂല്യാധിഷ്ഠിത ക്രൈസ്തവജീവിതം; ദർശനവും സമീപനങ്ങളും എന്ന ഗ്രന്ഥം. മൂല്യങ്ങളിലധിഷ്ഠിതമായ വിശ്വാസ ജീവിതം നയിക്കാൻ ആഗ്രഹിക്കുന്നവർക്ക് കൈത്താങ്ങാകുന്ന ഈ പുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്നത് 2020 ജൂലൈ മാസം പതിനഞ്ചാം തീയതിയാണ്. പുണ്യ പിതാവായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ അറുപത്തിയേഴാം ഓർമ്മത്തിരുന്നാളിൽ. ദൈവശാസ്ത്ര രചനകൾ ദൈവജനങ്ങളിലേക്ക് എത്തുന്നതിനായി തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ നേതൃത്വത്തിൽ രൂപം കൊണ്ടിരിക്കുന്ന ദി കമ്മീഷൻ ഫോർ തിയോളജി ആൻഡ് പബ്ലിക്കേഷൻ ആണ് ഈ ഗ്രന്ഥത്തിന്റെ പ്രസാധകർ. വില: നൂറു രൂപ.

കോവിഡ് 19 തീർത്ത ലോക്ക്ഡൗണിന്റെ ഇടവേളകളിലാണ് ഈ ഗ്രന്ഥത്തിന്റെ മൂലകൃതി വായിക്കുന്നത്. ധാർമ്മിക ദൈവശാസ്ത്രത്തിലെ വിവിധ വിഷയങ്ങൾ കൈകാര്യം ചെയ്യുന്ന ഈ ഗ്രന്ഥം വ്യക്തികേന്ദ്രീകൃതമായ മൂല്യങ്ങളിലൂടെയുള്ള വളർച്ചയാണ് ഉന്നം വയ്ക്കുന്നത്. ഒരു വ്യക്തിയുടെ പ്രവർത്തിയ്ക്കനുസരിച്ച് ധാർമ്മികതയെ നിർവ്വചിച്ച കാലത്തിൽ നിന്നും ബഹുദൂരം മുന്നോട്ടുപോയി, വ്യക്തിയുടെ ആന്തരികതയെയും സ്വഭാവത്തെയും മൂല്യങ്ങളെയും ഗൗരവമായി കണക്കിലെടുത്തുള്ള ധാർമ്മികാപഗ്രഥനം നടത്തണം എന്ന അടിസ്ഥാന തത്വത്തിലൂടെയാണ് ഈ ഗ്രന്ഥം വികാസം പ്രാപിക്കുന്നത്.

ഫ്രാൻസിസ് പാപ്പായുടെ രീതിശാസ്ത്രം ഗ്രന്ഥകർത്താവിനെ ഏറെ സ്വാധീനിച്ചിട്ടുണ്ട് എന്ന് ആദ്യ വായനയിൽ തന്നെ മനസ്സിലാക്കാൻ സാധിക്കും. കാരണം, ഓരോ സംസ്കാരത്തിനും പ്രദേശത്തിനും അനുയോജ്യമായ രീതിയിൽ ധാർമ്മിക ശാസ്ത്രത്തെ, അതാതു സാഹചര്യങ്ങളിൽ അവതരിപ്പിക്കാൻ സാധിക്കണം എന്ന

അമോരിസ് ലെത്തീസ്യായുടെ മൂന്നാം ഖണ്ഡികയിലെ പരാമർശത്തിന്റെ കൃത്യമായ ആവിഷ്കാരമാണ് ഒന്നാം അധ്യായത്തിൽ വെളിവാകുന്നത്. അനുദിനം വികസിച്ചുകൊണ്ടിരിക്കുന്ന കത്തോലിക്കാ സഭയുടെ ധാർമ്മിക പ്രബോധനത്തിലെ സുപ്രധാന ഘടകങ്ങൾ ലളിതമായ ഭാഷയിൽ വായനക്കാർക്കു പരിചയപ്പെടുത്താനാണ് ലേഖകൻ ശ്രമിക്കുന്നത്. സഭയുടെ ധാർമ്മിക പഠിപ്പീരുകൾ എന്താണ് എന്ന് അറിയാൻ ആഗ്രഹിക്കുന്നവർക്ക് ആഴത്തിലുള്ള പഠനത്തിലേക്കു കൈപിടിച്ചു നടത്താൻ സഹായിക്കുന്ന ആമുഖമാണ് യഥാർത്ഥത്തിൽ ഈ ലേഖനം. കത്തോലിക്കാ ധാർമ്മിക ദൈവശാസ്ത്രത്തിലെ ഏതാണ്ട് എല്ലാ വിഷയങ്ങളും സംക്ഷിപ്തമായി ഇതിൽ അവതരിപ്പിച്ചിട്ടുണ്ട്. മാത്രമല്ല, ഈ വിഷയങ്ങളിൽ കത്തോലിക്കാ സഭ പുലർത്തുന്ന ദർശനവും സ്വീകരിക്കുന്ന സമീപനങ്ങളും സമ്യക്കായി അവതരിപ്പിക്കുന്നമുണ്ട്. ഉദാ: മനുഷ്യമഹത്വത്തിന്റെ മാഹാത്മ്യം, സ്ത്രീപുരുഷ തുല്യത, മനഃസാക്ഷിയുടെ ഔന്നത്യം, സാമ്പത്തിക ദർശനം, സാമൂഹിക സാംസ്കാരിക രംഗങ്ങളിലെ സമീപനം, പ്രപഞ്ചത്തോടും പരിസ്ഥിതിയോടുമുള്ള സമീപനം, വിവാഹത്തിന്റെ അവിഭാജ്യതയും ഏകതയും, വിവാഹ മോചനം, പുനർ വിവാഹം, ഗർഭ നിരോധനം, ഗർഭച്ഛിദ്രം, ആധുനിക പ്രജനന മാർക്ഷങ്ങൾ, സ്വയം ഭോഗം, വിവാഹപൂർവ്വബന്ധം, വിവാഹേതര ബന്ധം, സ്വവർക്ഷരതി, സ്വവർക്ഷവിവാഹം, കാരുണ്യവധം തുടങ്ങിയവ ഇവയിൽ ചിലതാണ്.

ജീവന്റെ മൂല്യവും മഹത്വവും എന്ന രണ്ടാമത്തെ ലേഖനത്തിലും കാരുണ്യത്തിന്റെ കൂദാശ എന്ന മൂന്നാമത്തെ ലേഖനത്തിലും കുടുംബങ്ങളിൽ കൃപ നിറയാൻ എന്ന മൂന്നാമത്തെ ലേഖനത്തിലും ഫ്രാൻസിസ് പാപ്പായുടെ സ്വാധീനം കാണാൻ സാധിക്കും. ഗർഭച്ഛിദ്രം അനുവദിക്കുന്നതിനുള്ള പരിധി ഇരുപത്തിനാല് ആഴ്ചയിലേക്ക് ഉയർത്തിക്കൊണ്ടുള്ള ഭാരത സർക്കാരിന്റെ നിയമഭേദഗതിയുടെ പശ്ചാത്തലത്തിലാണ് ലേഖകൻ ഈ പഠനം തയ്യാറാക്കിയിരിക്കുന്നത്. അതിൻപ്രകാരം, വി. വേദപുസ്തകത്തിന്റെയും സഭയുടെ പാരമ്പര്യങ്ങളുടെയും സഭാ പ്രബോധനങ്ങളുടെയും പിൻബലത്തിൽ, ജീവന്റെ സംരക്ഷണം ക്രൈസ്തവ ജീവതക്രമത്തിന്റെ വലിയ മൂല്യമായിരിക്കണം എന്ന് ലേഖകൻ ഓർമ്മപ്പെടുത്തുകയാണ്. എന്തുവിലകൊടുത്തും ജീവന്റെ മൂല്യവും ശ്രേഷ്ഠതയും പരിരക്ഷിക്കണം എന്ന ഉത്തരവാദിത്തം സഭയുടേതു മാത്രമോ വിശ്വാസികളുടേതു മാത്രമോ ആയി ചുരുക്കാതെ, സുമനസ്സുകളായ ഏവരും ഇതിനായി അണിചേരണം എന്ന നിർദ്ദേശം, ലേഖനം അവസാനിപ്പിച്ചിടത്തു നിന്നു തുടങ്ങാനുള്ള ഉത്തരവാദിത്തം വായനക്കാർക്കാണ് എന്ന സൂചന നൽകുന്നു.

കോവിഡ് 19 ന്റെ പശ്ചാത്തലത്തിൽ അനേകം വിശ്വാസികൾ വികാരിയച്ചന്മാരോട് ഫോൺ ചെയ്തു ചോദിച്ച ഒന്നാണ് ഫോണിലൂടെ കുമ്പസാരിക്കാൻ സാധിക്കുമോ എന്ന്? അതുപോലെതന്നെ, പൊതുപാപമോചനം ലഭ്യമാകുമോ? കോവിഡിനുശേഷം വികാരിയച്ചന്മാർ സവിശേഷ ശ്രദ്ധ കേന്ദ്രീകരിക്കേണ്ട മേഖലകളിൽ ഒന്നാണ് വി. കുമ്പസാരത്തിനായി ദൈവജനത്തെ ഒരുക്കുക എന്ന കാര്യം. ഇതിലും ഫ്രാൻസിസ് പാപ്പായുടെ പ്രത്യേക ശൈലിയോട് ചേർന്നു നിന്നുകൊണ്ട് കുമ്പസാരത്തെ കാരുണ്യത്തിന്റെ കൂദാശയായി ലേഖകൻ അവതരിപ്പിക്കുന്നു. പ്രായചിത്ത കൂദാശ (പെനൻസ്), ഏറ്റുപറച്ചിൽ അഥവ കുമ്പസാരം (കൺഫെഷൻ), അനുരഞ്ജന കൂദാശ എന്ന പരമ്പരാഗത നാമങ്ങൾക്കുമുപരിയായി ദൈവ കരുണയുടെ സ്വീകരണമായി ഈ കൂദാശയെ ലേഖകൻ അവതരിപ്പിച്ചിരിക്കുന്നത് തീർത്തും നവീനമായ ഒരു ചിന്താധരണിയുടെ പ്രത്യേകതയാണ്. കരുണയുടെ കൂദാശ അനുഷ്ഠിക്കുമ്പോൾ അജപാലകർ സ്വീകരിക്കേണ്ട കരുണാർദ്രമായ സമീപനത്തെ ആഴത്തിൽ ലേഖനം വിവരിക്കുന്നുണ്ട്.

തികഞ്ഞ ധാർമ്മിക ശാസ്ത്രജ്ഞൻ എന്നു ഖ്യാതിയുള്ള ലേഖകൻ വർത്തമാനലോകത്തിലെ കുടുംബങ്ങളെ ആഴത്തിൽ അപഗ്രഥിക്കുന്നതാണ് കൃപ നിറയുന്ന കുടുംബങ്ങളിലൂടെ എന്ന ലേഖനം. അമോരിസ് ലെത്തീസ്യായിലൂടെ പാപ്പ ചൂണ്ടിക്കാട്ടുന്ന പ്രശ്നങ്ങളെയും വെല്ലുവിളികളെയും കൃത്യമായി വിലയിരുത്തിക്കൊണ്ട് കുടുംബങ്ങളിൽ കൃപയുടെ വരപ്രസാദം ഒഴുകാനുള്ള മാർക്ഷങ്ങൾ ലേഖകൻ ചൂണ്ടിക്കാട്ടുന്നുണ്ട്. വിവാഹവുമായും കുടംബജീവിതവുമായും ബന്ധപ്പെട്ട സംക്ഷിപ്തമായ അവതരണം ഈ വിളി സ്വീകരിക്കുന്നവർക്കും അതിൽ ജീവിക്കുന്നവർക്കും അതിന്റെ വെല്ലുവിളികൾ അനുഭവിക്കുന്ന വർത്തമാന കാലത്തിലെ യുവജനങ്ങൾക്കും കുട്ടികൾക്കും ഏറെ സഹായകരമാണ്.

അജപാലകർ എന്ന നിലയിൽ മൂല്യാധിഷ്ഠിത ക്രൈസ്തവ ജീവിത ദർശനത്തിനും അത്തരം സമീപനങ്ങൾക്കുമായി ലേഖകൻ നൽകുന്ന മാതൃകയാണ് ഫ്രാൻസിസ് പാപ്പായും അദ്ദേഹത്തിന്റെ അജപാലന സമീപനങ്ങളും. ഫ്രാൻസിസ് പാപ്പ സഭയുടെ അടിസ്ഥാന നിലപാടുകളിൽ നിന്നും തത്വങ്ങളിൽ നിന്നും പിന്നോട്ടുപോകുന്നില്ല. മറിച്ച്, കത്തോലിക്കാ സഭയുടെ പഠിപ്പീരുകൾക്കും ദർശനങ്ങൾക്കും തന്റേതായ ഒരു ശൈലി നൽകി സഭയെ ലോകത്തിനു അനുകരിക്കാവുന്ന ഒരു മാതൃകയാക്കുകയാണ് പാപ്പ ചെയ്യുന്നത്. അവതാരികയിൽ സൂചിപ്പിക്കുന്നതുപോലെ, ലോകത്തിന്റെ മദ്ധ്യേയായിരിക്കുമ്പോഴും അതിരുകളിലേക്കു പോകുന്ന, ഹൃദയങ്ങളോടു സംസാരിക്കുന്ന, പാവപ്പെട്ടവനും അഭയാർത്ഥിക്കും വിവാഹമോചിതനും സ്വവർഗ വിവാഹം നടത്തിയവനും ഇടമുള്ള സഭയായി കത്തോലിക്കാ സഭ മാറണം എന്നത് കാലഘട്ടത്തിന്റെ ആവശ്യവും ക്രിസ്തു ആഗ്രഹിക്കുന്നതും പരി. ആത്മാവ് നയിക്കന്നതുമായ യാഥാർത്ഥ്യമാണ് എന്ന ദർശനമാണ് ലേഖകൻ അവതരിപ്പിക്കുന്നത്. അത്തരം ശൈലികളെ വർത്തമാന കാലത്തിലെ അജപാലകരും തങ്ങളുടെ ശുശ്രൂഷയിൽ പുലർത്താനായി പരിശ്രമിക്കുക എന്ന ആഹ്വാനമാണ് ലേഖകൻ നൽകുന്നത്.

ഫ്രത്തേലി തൂത്തി എന്ന ഫ്രാൻസിസ് പാപ്പായുടെ ചാക്രികലേഖനത്തിനും മുമ്പേ പ്രസിദ്ധീകരിക്കപ്പെട്ട ഈ ഗ്രന്ഥത്തിന്റെ അവസാന രണ്ട് അധ്യായങ്ങളിൽ ഫ്രത്തേലി തൂത്തിയുടെ സുഗന്ധമുണ്ട്. സാമൂഹിക പ്രതിബദ്ധതയും സുവിശേഷവൽക്കരണവും, കേരള നിർമ്മിതിയിൽ ക്രൈസ്തവ കുടുംബങ്ങളുടെ പങ്ക് എന്ന ഈ രണ്ടു ലേഖനങ്ങളുടെ അന്തസത്ത യഥാർത്തത്തിൽ എല്ലാവരും സഹോദരരാണ് എന്ന പാപ്പായുടെ ചിന്തയിൽ അധിഷ്ഠി

